ഏപ്രിൽ 2021

# ക്രൈസ്തവ കാഹളം



## മനുഷ്യ കുലത്തെ രക്ഷിച്ച യേശുവിന്റെ ഉത്ഥാനം

## വി. കുർബ്ബാന
ബലിയും,വിരുന്നും

## രക്ഷാകര ബലി
ജീവദായക മരണം

## ചുടുനിണം വീണ മണ്ണിൽ സമാധാന ദൂതനായി മാർപാപ്പാ

## കേരളം
ഭരണ മാറ്റമോ തുടർച്ചയോ



കൃപ നിറഞ്ഞ മറിയമേ, നീ സ്വീകരിച്ച ദൈവകൃപ ഒരിക്കലും വ്യർഥമാക്കാതെ, മഹത്ത്വത്തിലും അപമാനത്തിലും സത്കീർത്തിയിലും ദുഷ്കീർത്തിയിലും വഞ്ചകയെന്നു കരുതപ്പെട്ടപ്പോഴും സത്യസന്ധയായി, എല്ലാ സമയത്തും എല്ലാ വിധത്തിലും കർത്താവിന്റെ ദാസിയും സഹപ്രവർത്തകയുമാണെന്നു നീ കാണിച്ചുകൊണ്ടിരുന്നു. പുനരൈക്യത്തിൻ മാതാവേ, ഞങ്ങൾ സ്വീകരിച്ച ദൈവകൃപ ഒരിക്കലും വ്യർഥമാക്കാതെ എല്ലാ സമയത്തും എല്ലാ വിധത്തിലും കർത്താവിന്റെ ദാസരും സഹപ്രവർത്തകരുമായിരിക്കാൻ ഞങ്ങൾക്കു വേണ്ടി അപേക്ഷിക്കണമെ. ആമ്മേൻ.

# ക്രൈസ്തവ കാഹളം

ഏപ്രിൽ–2021 വാല്യം 82 ലക്കം 4

## ഉള്ളടക്കം






രക്ഷാധികാരി
മോറാൻ മോർ ബസേലിയോസ്
കർദ്ദിനാൾ ക്ലീമിസ് കാതോലിക്കാബാവ

പ്രിന്റർ ആന്റ് പബ്ലിഷർ
റൈറ്റ് റവ. ജെയിംസ് പാറവിള കോർ എപ്പിസ്കോപ്പാ

എഡിറ്റർ
റവ. ഫാ. ഷീൻ പാലക്കുഴി

ചീഫ് എഡിറ്റർ
റവ. ഫാ. ബോവസ് മാത്യു
ഫോൺ: 9447661943 bovasmathew@gmail.com

പത്രാധിപ സമിതി
റവ. ഡോ. ജോൺ പടിപ്പുരക്കൽ
റവ. ഫാ. ജോസഫ് വള്ളിയാട്ട്
റവ. ഫാ. ജോസഫ് പൂവത്തുംതറയിൽ
റവ. ഫാ. ഗീവർഗീസ് വലിയചാങ്ങവീട്ടിൽ
റവ. ഫാ. വർഗീസ് വിനയാനന്ദ് ഒ.ഐ.സി
ഡോ. കെ. വി. തോമസ്കുട്ടി
റവ. സി. ഡോ. ആർദ്ര എസ്.ഐ.സി.
റവ. സി. ഡോ. അഞ്ജലി തെരേസ് ഡി.എം.
ഡോ. ഷേർളി സ്റ്റുവർട്ട്
ശ്രീ. രാജു മാത്യു

ഉപദേശക സമിതി
ശ്രീ. ജേക്കബ് പുന്നൂസ്
റവ. ഫാ. വിൽസൺ തട്ടാരുതുണ്ടിൽ
റവ, ഫാ. തോമസ് കയ്യാലക്കൽ
ഡോ. തോമസ്കുട്ടി പനച്ചിക്കൽ
ശ്രീ. ബോബി എബ്രഹാം

സർക്കുലേഷൻ മാനേജർ
റവ. ഫാ. തോമസ് മുകളുംപുറത്ത് - 9446703056

കവർ & ലേഔട്ട്
Fingraph - 9387811920

ഫോട്ടോഗ്രാഫ്സ്
തോമസ് മാത്യു നെല്ലുവേലിൽ

പ്രിന്റിംഗ്
സെന്റ് മേരീസ് പ്രസ്, പട്ടം, തിരുവനന്തപുരം–4

വിലാസം
ക്രൈസ്തവ കാഹളം , സമന്വയ പാസ്റ്ററൽ സെന്റർ
സെന്റ് മേരീസ് കാമ്പസ്, പട്ടം, തിരുവനന്തപുരം–4




# പൊന്നൊളിയിൽ കല്ലറ മിന്നുന്നു

പ്രത്യാശയുടെ പൊൻ കതിരുകൾ മനുഷ്യഹൃദയത്തിന് നല്കിക്കൊണ്ട് ഈസ്റ്റർ സമാഗതമാകുന്നു. അതിരാവിലെ കല്ലറയിൽ എത്തിയവർ കാണുന്നത് ഉജ്ജ്വലമായ പ്രകാശമാണ്. ചതിയും അന്യായവും തെറ്റായ വിധിന്യായങ്ങളും തീർത്ത കല്ലറയിലേക്ക് സത്യത്തിന്റെ, സ്നേഹത്തിന്റെ പ്രകാശരശ്മികൾ ഇരച്ചുകയറുകയാണ്. ബലമേറിയതും ഭാരമുള്ളതുമായ വലിയ കല്ലിന് അതിനെ തടയുവാൻ കഴിയുകയില്ല. കൂകി വിളിച്ച് അടക്കം ചെയ്തവർ പകച്ചുപോയി. അവർക്ക് എല്ലാം അംഗീകരിക്കുവാൻ സാധിക്കുന്നില്ല. തെറ്റായ വിധിന്യായങ്ങളുടെ പേരിൽ അവർ അപമാനിതരായിരിക്കുന്നു. മോഷണത്തിന്റെ കഥ പ്രചരിപ്പിക്കുവാൻ അവരെ പ്രേരിപ്പിക്കുന്നത് തങ്ങളുടെ തെറ്റ് പരസ്യമായി അംഗീകരിക്കുവാൻ സാധിക്കാത്തതു കൊണ്ടാണ്.

സത്യത്തെ മൂടിവച്ച് വ്യക്തികളെ, പ്രസ്ഥാനങ്ങളെ, കർത്താവിന്റെ സഭയെ അപകീർത്തിപ്പെടുത്തുന്ന, കൊന്ന് കല്ലറയിൽ അടച്ച് സത്യം പുറത്ത് വരാത്ത തരത്തിൽ കല്ലുവയ്ക്കുന്ന ധാരാളം തിന്മയുടെ ശക്തികൾ നമുക്കു ചുറ്റും ശക്തമാണ്. അവർ എപ്പോഴും അധികാര കേന്ദ്രങ്ങളോ അതിനോട് ചേർന്നു നില്ക്കുന്നവരോ, അവരുടെ രഹസ്യ അജണ്ടകൾ നടപ്പാക്കുന്നവരോ ആണ്. മൂന്നു ദിനങ്ങൾക്കപ്പുറത്ത് അവരുടെ അജണ്ടകൾക്കായുസ്സില്ല. പ്രതിബന്ധങ്ങൾ നീങ്ങും, സത്യം ലോകം അറിയും. പിന്നീടുള്ള ദിനങ്ങൾ സന്തോഷത്തിന്റേതാണ്. ഭയന്നോടിയവർ തിരികെ വരും. എല്ലാവർക്കും ഉത്സാഹമാണ്. ആഘോഷമാണ്. മരണവും സാത്താനും യൂദായും യേശുവിന്റെ ഉയിർപ്പിൽ ലജ്ജിച്ചതുപോലെ ഈ കാലഘട്ടത്തിലെ തിന്മയുടെ ശക്തികൾ അവർ എത്ര ഉന്നതരായാലും സത്യം പുറത്തു വരുമ്പോൾ ലജ്ജിതരാകുമെന്നതിൽ സംശയമില്ല.

യേശുവിന്റെ ഉയിർപ്പ് മനുഷ്യരാശിക്ക് നല്കുന്ന പ്രതീക്ഷ വളരെ വലുതാണ്. ഒറ്റപ്പെടലിന്റെയും അവഗണനയുടെയും അന്യായവിധി തീർപ്പുകളുടെയും വേദനയിലൂടെ കടന്നുപോകുന്നവർക്ക് ഉയിർപ്പ് നല്കുന്ന പ്രത്യാശ അനന്തമാണ്. ഇരുട്ടു വ്യാപിച്ച കല്ലറകൾ ആഴ്ച്ചയുടെ ആദ്യദിവസം സംഭവിച്ചതുപോലെ പൊൻ വെളിച്ചത്താൽ തിളങ്ങുന്നു.

പൊന്നൊളിയിൽ കല്ലറ മിന്നുന്നു
മഹിമയൊടെ നാഥനുയിർക്കുന്നു

ഏവർക്കും ഉയിർപ്പ് തിരുന്നാൾ ആശംസകൾ



**ഫാ. ബോവസ് മാത്യു**
ചീഫ് എഡിറ്റർ,
bovasmathew@gmail.com 9447661943






# ഉത്ഥിതൻ
## ഉയിർ നൽകുന്നവൻ

"ഞാൻ മരിച്ചവനായിരുന്നു എന്നാൽ ഇതാ ഞാൻ എന്നേക്കും ജീവിക്കുന്നു" (വെളിപാട് 1:18). യേശു കർത്താവ് മരിച്ചവരിൽ നിന്ന് ഉയർപ്പിക്കപ്പെട്ടിരിക്കുന്നു. മനുഷ്യൻ എന്ന നിലയിൽ യേശുക്രിസ്തു മരണം വരിച്ചപ്പോൾ അവിടുത്തെ വിശുദ്ധ ആത്മാവ് നിർമ്മലമായ ശരീരത്തിൽ നിന്ന് വേർപെടുത്തപ്പെട്ടു. എന്നാൽ ദൈവീകതയാകട്ടെ ആത്മാവിൽ നിന്നോ ശരീരത്തിൽ നിന്നോ വേർതിരിക്കപ്പെട്ടില്ലാ എന്ന് സഭാപിതാക്കന്മാർ പഠിപ്പിക്കുന്നു. "നിന്റെ പരിശുദ്ധൻ ജീർണ്ണിക്കുവാൻ നീ അനുവദിക്കുകയില്ല" (സങ്കീ 16:10). യേശു മരിച്ചവരിൽ നിന്ന് ഉയർപ്പിക്കപ്പെട്ടു. ഇത് തന്റെ പുനരുത്ഥാനത്തിനു മുമ്പ് തന്നെ യേശു മുൻകൂറായി പറഞ്ഞിട്ടുള്ളതാണ്. പിതാക്കന്മാർക്ക് ക്രിസ്തുവിലൂടെ വാഗ്ദാനം ചെയ്യപ്പെട്ടിരുന്ന സ്വർഗ്ഗത്തിന്റെ അനുഗ്രഹ വർഷം അവിടുത്തെ ഉയിർപ്പിലൂടെയാണ് പൂർത്തിയാകുന്നത്. നമ്മുടെ വിശ്വാസത്തിന്റെ പരമപ്രധാനമായ അടിസ്ഥാനവും സത്യവും യേശുവിന്റെ ഉത്ഥാനമാണ്. യേശുവിന്റെ ഉയിർപ്പിനെ അവൻ തന്നെ പരസ്യ ജീവിതത്തിൽ പ്രവർത്തിച്ച മറ്റ് അത്ഭുതങ്ങൾ പോലെയല്ല നാം മനസ്സിലാക്കേണ്ടത്. യേശു തന്റെ പരസ്യജീവിതത്തിൽ മൂന്ന് പേരെ മരിച്ചവരിൽ നിന്ന് ഉയർപ്പിച്ചിട്ടുണ്ട്. അവരെ ഭൂമിയിലെ ജീവിതത്തിലേക്ക് മടക്കികൊണ്ടുവന്നു. അങ്ങനെ ഒരു മടങ്ങി വരവല്ല യേശുവിന്റെ ഉത്ഥാനം. സത്താപരമായി വ്യത്യസ്തമാണ് യേശുവിന്റെ ഉയിർപ്പ്. തന്റെ ഉത്ഥാനത്തിലൂടെ യേശു കാലത്തിനും സ്ഥലത്തിനും അതീതമായ ഒരവസ്ഥയിലേക്ക് പ്രവേശിക്കുന്നു. യേശുവിന്റെ ഉത്ഥാനം ഒരു ചരിത്ര സംഭവമാണ്. എന്നാൽ അത് ചരിത്രത്തെ അതിശയിപ്പിക്കുന്നു, ചരിത്രത്തിന് അതീതമാണ്.

വി. പൗലോസ് അപ്പസ്തോലൻ വ്യക്തമായി പഠിപ്പിക്കുന്നു; സംശയരഹിതമായി പങ്കുവയ്ക്കുന്നു, തന്റെ ജീവിതം. "ക്രിസ്തു ഉയിർപ്പിക്കപ്പെട്ടില്ലെങ്കിൽ ഞങ്ങളുടെ പ്രസംഗം വ്യർത്ഥമാണ്, നിങ്ങളുടെ വിശ്വാസവും വ്യർത്ഥം" (1 കോറി 15: 14). ഉത്ഥിതനായ യേശുവിനെ നേരിൽ കണ്ട ശിഷ്യന്മാർ ലോകത്തോട് സാക്ഷ്യപ്പെടുത്തിയിട്ടുള്ള

ചരിത്ര സംഭവമാണത്. യേശുവിന്റെ ശരീരം ജീർണ്ണിക്കുന്നതിൽ നിന്നും സ്വർഗ്ഗം സംരക്ഷിച്ചതു വഴിയായി ഉത്ഥിതനായ യേശുവിനെ ശിഷ്യന്മാർക്ക് നേരിൽ കാണുവാൻ സാധിച്ചു. സ്വർഗ്ഗത്തിന്റെ സംരക്ഷണം വഴിയായി നമ്മുടെ മർതൃശരീരങ്ങൾ ദൈവം വാഗ്ദാനം ചെയ്ത പുതുജീവൻ പ്രാപിച്ചു.

യേശുവിന്റെ ഉത്ഥാനം ഇപ്രകാരം നിഗൂഢമായ വിശ്വാസരഹസ്യങ്ങളുടെ വലിയ കലവറയാകുന്നു എന്നത് ഓർക്കാതെയും, അറിയാതെയും, അറിയാൻ ശ്രമിക്കാതെയും മനുഷ്യൻ അതിനെ കേവലം ഒരു ആഘോഷത്തിന്റെ പരിധിയിൽ നിർത്തി. എല്ലാ പെരുന്നാളുകൾക്കും ആഘോഷങ്ങൾ അതിന്റെ ഭാഗമായിട്ടുണ്ട്. എന്നാൽ അതിന്റെ അർത്ഥതലങ്ങളിലേക്കും രഹസ്യങ്ങളുടെ കലവറയിലേക്കും നാം ആഴ്ന്നിറങ്ങാതെ അർത്ഥലത്തായ ആഘോഷങ്ങൾ സാധ്യമല്ല. ഈസ്റ്റർ അപ്രകാരം ശക്തമായ ദൈവാരൂപിയിൽ, തിരച്ചറിവുകളോടെ പ്രാർത്ഥനാപൂർവ്വം നാം നടത്തുന്ന ആഘോഷമാവണം. യേശുവിന്റെ ഉത്ഥാനത്തിൽ നാം മനസ്സും ഹൃദയവും നിറയ്ക്കേണ്ടത് പ്രത്യാശകൊണ്ടാണ്. പരിശുദ്ധ പിതാവ് ഫ്രാൻസിസ് മാർപ്പാപ്പ റോമിലെ സെന്റ്. പീറ്റേഴ്സ് ബസിലിക്കായിൽ ആളും ആരവുമില്ലാത്ത പശ്ചാത്തലത്തിൽ 2020–ൽ ഈസ്റ്റർ കുർബാന അർപ്പിച്ചു. തദവസരത്തിൽ പരിശുദ്ധ പിതാവ് പറഞ്ഞു യേശുവിന്റെ ഉത്ഥാനം പ്രത്യാശയുടെ വ്യാപനമാണ് എന്ന്. തകർന്ന മനുഷ്യന് യേശുവിന്റെ ഉത്ഥാനം നൽകുന്ന പ്രത്യാശ വളരെ വലുതാണ്. യേശു സത്യമായും ഉയിർത്തെഴുന്നേറ്റു എന്നു പറഞ്ഞാൽ എന്നിൽ നഷ്ടപ്പെട്ടുപോയതോ മൃതമായതോ ആയ പ്രത്യാശയുടെ ഉയിർത്തെഴുന്നേൽപ്പ് എന്നർത്ഥം. നമ്മുടെ എല്ലാ പ്രശ്നങ്ങൾക്കും പരിഹാരമാകുന്ന മാജിക് അല്ല യേശുവിന്റെ ഉത്ഥാനം. തിന്മയുടെ അടിവേരുകളെ സ്നേഹത്താൽ പിഴിതെറിയുന്ന വിജയ രഹസ്യമാണ് യേശുവിന്റെ ഉത്ഥാനം. ദു:ഖവെള്ളി കറുപ്പു വസ്ത്രത്തിന്റെയും മൗനത്തിന്റെയും ആചരണവും ഉയിർപ്പുഞായർ വാദ്യാഘോഷങ്ങളുടെയും വിജയാരവത്തിന്റെയും ആഘോഷവുമാണെന്ന് തെറ്റിദ്ധരിക്കുന്നവരുണ്ട്. ദു:ഖവെള്ളി ദൈവസ്നേഹത്തിന്റെ ആഘോഷവും ഉയിർപ്പുഞായർ ദൈവകാരുണ്യത്തിന്റെയും പ്രത്യാശയുടെയും ആഘോഷവുമാണ് എന്നത് നമ്മുടെ വിശ്വാസത്തിന്റെ ഉറപ്പാണ്. ഉത്ഥിതനായ യേശു ക്രൂശിതനായ യേശുവാണ്. മഹത്വീകൃതമായ അവന്റെ ശരീരം മായ്ച്ചുകളയുവാൻ പറ്റാത്തതരം മുറിവുകൾ ഉള്ളതാണ്. ആ മുറിവുകൾ ഓരോന്നും പ്രത്യാശയിലേക്ക് തുറന്നിരിക്കുന്ന വാതിലുകളാണ്. അതിനാൽ നമുക്ക് യേശുവിലേക്ക് തിരിയാം. മനുഷ്യരാശിയെ കീഴ്പ്പെടുത്തുന്ന മുറിവുകൾ അവിടുന്ന് ഉണക്കും.

ഏവർക്കും ഉയിർപ്പു പെരുന്നാളിന്റെ ആശംസകൾ..

നിങ്ങളുടെ പിതാവ്,

+Baselios Cleemis

✠കർദ്ദിനാൾ ബസേലിയോസ് ക്ലീമീസ്
മേജർ ആർച്ചുബിഷപ്പ്-കാതോലിക്കോസ്



# യേശുവിന്റെ ഉത്ഥാനം

## കെട്ടുകഥയോ ചരിത്രമോ?



ബിഷപ്പ് എബ്രഹാം മാർ ജൂലിയോസ്

ഇരുപതാം നൂറ്റാണ്ടിൽ ജർമ്മനിയിൽ ജീവിച്ചിരുന്ന റൂഡോൾഫ് ബുൾട്ട്മാൻ, കാൾ ബാർത്ത്, ഹെർമൻ ഗുങ്കൽ, അഡോൾഫ് ഫോൺ ഹാർണാക് മുതലായ ലൂഥറൻ/പ്രൊട്ടസ്റ്റന്റ് ദൈവശാസ്ത്രജ്ഞന്മാർ പുതിയ നിയമത്തിൽ പല പുരാവൃത്തങ്ങളുമുണ്ടെന്നും, ഐതിഹപരമായതിനെ മാറ്റിയാലെ (Demythologization) സുവിശേഷ സന്ദേശത്തിന്റെ കാമ്പിൽ എത്തിച്ചേരാൻ സാധിക്കുകയുള്ളൂവെന്നും പഠിപ്പിച്ചു. ഗ്രീക്ക്- റോമൻ സംസ്ക്കാരങ്ങളിൽ നിലവിലിരുന്നതുപോലെ, യേശുവിന്റെ കന്യാപുത്രത്വം (Virgin Birth), ഉത്ഥാനം മുതലായവ വ്യാഖ്യാനം ചെയ്യപ്പെടണമെന്ന് അവർ ശഠിച്ചു. എന്നാൽ വി. പൗലോസ് പ്രസംഗിച്ചു: "ക്രിസ്തു ഉയർപ്പിക്കപ്പെട്ടില്ലെങ്കിൽ ഞങ്ങളുടെ പ്രസംഗം വ്യർത്ഥമാണ്; നിങ്ങളുടെ വിശ്വാസവും വ്യർത്ഥം" (1 കോറി 15:14).

### 1. ഉത്ഥാനം: ഭൂഗോളത്തെ കുലുക്കിയ സംഭവം

വി. പൗലോസും അനുചരന്മാരും തെസലോനിക്കായിലെ സിനഗോഗിൽ സുവിശേഷം പ്രസംഗിച്ചപ്പോൾ എതിരാളികളുടെ ആരോപണം ഇപ്രകാരമായിരുന്നു. "ലോകത്തെ തലകീഴ്മറിച്ച ഈ മനുഷ്യർ ഇതാ ഇവിടെയും വന്നിരിക്കുന്നു" (അപ്പ 17:16). ഹെബ്രായലേഖകൻ, ഹഗ്ഗായി 2:6 ഉദ്ധരിച്ചു കൊണ്ട് എഴുതി: "അന്ന് അവന്റെ സ്വരം ഭൂമിയെ ഇളക്കി. എന്നാൽ, ഇനിയും ഒരിക്കൽകൂടി ഞാൻ ഭൂമിയെ മാത്രമല്ല, ആകാശത്തെയും ഇളക്കും എന്ന് ഇപ്പോൾ അവൻ വാഗ്ദാനം ചെയ്തിരിക്കുന്നു" (ഹെബ്രാ 12: 26).

ദൈവം സീനായ് മലയിൽ പ്രത്യക്ഷപ്പെട്ടപ്പോൾ ഇടിമുഴക്കവും മിന്നൽപ്പിണറുമുണ്ടായി. മലമുകളിൽ കനത്ത മേഘം പ്രത്യക്ഷപ്പെട്ടു. കാഹളധ്വനി അത്യുച്ചത്തിൽ മുഴങ്ങി...മല ശക്തമായി ഇളകി വിറച്ചു (പുറ 19: 16–19). ഇതിനു സമാനമായ ഒരു പ്രതിഭാസമാണ് യേശു മരിച്ചപ്പോഴും ഉയർത്തപ്പോഴും ഉണ്ടായത്: "യേശു ഉച്ചത്തിൽ നിലവിളിച്ചുകൊണ്ട് ജീവൻ വെടിഞ്ഞു. അപ്പോൾ ദേവാലയത്തിലെ തിരശ്ശീല മുകൾ മുതൽ താഴെവരെ രണ്ടായി കീറി; ഭൂമി കുലുങ്ങി; പാറകൾ പിളർന്നു; ശവകുടീരങ്ങൾ തുറക്കപ്പെട്ടു. നിദ്രപ്രാപിച്ചിരുന്ന പല വിശുദ്ധന്മാരുടെയും ശരീരങ്ങൾ ഉയിർപ്പിക്കപ്പെട്ടു..."(മത്താ 27: 50–53).

യേശുവിന്റെ പുനരുത്ഥാന സമയത്തും ഭൂമികുലുക്കമുണ്ടായി: "സാബത്തിനുശേഷം ആഴ്ചയുടെ ഒന്നാം ദിവസം രാവിലെ മഗ്ദലേന മറിയവും മറ്റേ മറിയവും ശവകുടീരം സന്ദർശിക്കാൻ വന്നു. അപ്പോൾ വലിയ ഭൂകമ്പമുണ്ടായി. കർത്താവിന്റെ ദൂതൻ സ്വർഗ്ഗത്തിൽ നിന്നിറങ്ങിവന്ന്, കല്ലുരുട്ടിമാറ്റി, അതിൻമേൽ ഇരുന്നു" (മത്താ 28: 1–2).

സുവിശേഷങ്ങൾ എഴുതപ്പെട്ട കാലത്തു തന്നെ (A.D. 65-100) വിരചിതമായ റോമൻ കൃതികളിൽ, യേശുവിന്റെ മരണവും ഉത്ഥാനവും നടന്നുവെന്ന് കരുതപ്പെടുന്ന 30–നോട് അടുത്ത കാലത്ത് യൂദായായിൽ ശക്തമായ ഭൂമികുലുക്കങ്ങളും തുടർ ചലനങ്ങളും ഉണ്ടായതായി രേഖപ്പെടുത്തിയിട്ടുണ്ട്. (Josephus, Jewish Wars, I.370-390; Jewish Antiquities 15. 121-122).

യൂദയായിലെ ഗവർണർ ആയിരുന്ന പൊന്തിയോസ് പീലാത്തോസിന്റെ കാലത്താണല്ലൊ യേശുവിന്റെ മരണവും ഉത്ഥാനവും നടന്നത്. കേസറിയായിൽ അദ്ദേഹം ഉദ്ഘാടനം നടത്തിയ ആംഫി തിയേറ്ററിൽ അദ്ദേഹത്തിന്റെ പേര് കല്ലിൽ കൊത്തിയിരിക്കു



ന്നത് ഞാൻ നേരിൽ കണ്ടിട്ടുണ്ട്; കൂടാതെ മറ്റുപല ശില്പങ്ങളും ഇന്നും അദ്ദേഹത്തിന്റെ പേര് ധരിച്ചിരിക്കുന്നു.

വൈരുദ്ധ്യാത്മകമെന്ന് തോന്നാമെങ്കിലും, യേശുവിനെ മരണത്തിന് വിധിച്ച പീലാത്തോസ് തന്നെയായിരുന്നു യേശുവിന്റെ ഒന്നാമത്തെ സുവിശേഷകനും: യേശുവിന്റെ മരണകാരണം പീലാത്തോസ് എഴുതിവച്ചത്: "നസ്രായനായ യേശു യഹൂദരുടെ രാജാവ്" എന്നായിരുന്നു. അതു അബദ്ധമാണെന്നു പീലാത്തോസിനോട് യഹൂദ പ്രമാണികൾ പറഞ്ഞിട്ടും, അദ്ദേഹം "ഞാൻ എഴുതിയത് എഴുതി" (മത്താ 19: 22) എന്നു മാത്രം മറുപടി പറഞ്ഞു. ജറുസലേമിൽ എത്തുന്ന എല്ലാവർക്കും മനസ്സിലാകുന്നതിന് മൂന്നു ഭാഷകളിൽ എഴുതിയിരുന്നു. ഹെബ്രായ, ലത്തീൻ, ഗ്രീക്ക്. ജറുസലേം പട്ടണത്തിന്റെ പ്രധാന കവാടത്തിൽ പുറത്തായിട്ടാണ് യേശുവിനെ ക്രൂശിച്ചത്. അങ്ങനെ എല്ലാവർക്കും വായിച്ചു മനസ്സിലാക്കാൻ പറ്റി. യേശുവാണ് യഹൂദർ പ്രതീക്ഷിച്ചിരുന്ന മിശിഹായെന്ന്.

**2. യേശുവിന്റെ ഉത്ഥാനം: ശക്തർക്കെതിരെയുള്ള വിധി**

സുവിശേഷങ്ങളിൽ നസ്രായനായ യേശുവിന് പല സംജ്ഞകളും ഉണ്ടായിരുന്നു: ദൈവപുത്രൻ, ദാവീദിന്റെ പുത്രൻ, മനുഷ്യപുത്രൻ. എന്നാൽ യേശുവിന്റെ ഉത്ഥാനത്തിനു ശേഷം യേശുവിനെ സുവിശേഷങ്ങളും, പൗലോസിന്റെ ലേഖനങ്ങളും വിളിക്കുവാൻ ഇഷ്ടപ്പെട്ടത് "Kyrios" (The Lord) എന്ന സ്ഥാനപ്പേരു കൊണ്ടാണ്; കാരണം യേശു പറഞ്ഞു : "ആകാശത്തിലും ഭൂമിയിലുമുള്ള എല്ലാ അധികാരവും എനിക്കു നൽകപ്പെട്ടിരിക്കുന്നു" (മത്താ 28: 18).

ജൂലിയസ് സീസർ അധികാരത്തിൽ വന്നപ്പോൾ അദ്ദേഹം ഒരു സ്ഥാനപ്പേര് സ്വയം ഏറ്റെടുത്തു: 'UIOS TOV QEOV' = ദൈവപുത്രൻ. ഒക്ടേവിയൻ എടുത്ത സ്ഥാനപ്പേര് 'അഗസ്റ്റസ്' എന്നായിരുന്നു. അതിന്റെ അർത്ഥം 'ദൈവതുല്യൻ' സീസറിനെ മനുഷ്യർ സംബോധന ചെയ്തിരുന്നത് 'Kaiser Kyrios' (കർത്താവാകുന്ന സീസർ).

ഈ പശ്ചാത്തലത്തിൽ നിന്നു കൊണ്ടു വേണം മാർ തോമാശ്ലീഹായുടെ "എന്റെ കർത്താവേ, എന്റെ ദൈവമേ" എന്നുള്ള ഏറ്റുപറച്ചിൽ നാം മനസ്സിലാക്കുവാൻ. അത് റോമൻ സീസറിനെതിരായ വെല്ലുവിളിയായിരുന്നു. യേശു മാത്രമാണ് കർത്താവും ദൈവവും എന്നു ഏറ്റു പറഞ്ഞതിന്റെ പേരിൽ എത്രയോ രക്തസാക്ഷികൾക്ക് അവരുടെ ജീവൻ നഷ്ടപ്പെട്ടു!

**3. ശ്ലീഹന്മാർ: പുനരുത്ഥാനത്തിന്റെ ചരിത്രസാക്ഷികൾ**

വി. പത്രോസിന്റെ പ്രസിദ്ധമായ പെന്തിക്കൊസ്തി പ്രസംഗത്തിൽ ഇപ്രകാരം പ്രസ്താവിച്ചു: "ജീവന്റെ നാഥനെ നിങ്ങൾ വധിച്ചു. എന്നാൽ ദൈവം അവനെ മരിച്ചവരിൽ നിന്ന് ഉയർപ്പിച്ചു അതിന് ഞങ്ങൾ സാക്ഷികളാണ്" (അപ്പ 3:15). വീണ്ടും, കൊർണേലിയൂസിന്റെ ഭവനത്തിൽ വച്ചുള്ള പ്രസംഗത്തിൽ പത്രോസ് പറഞ്ഞു: "അവൻ മരിച്ചവരിൽ നിന്ന് ഉയിർത്തെഴുന്നേറ്റതിനു ശേഷം അവനോടുകൂടി ഭക്ഷിക്കുകയും പാനം ചെയ്യുകയും ചെയ്തവരാണ് ഞങ്ങൾ. ജീവിച്ചിരിക്കുന്നവരുടെയും മരിച്ചവരുടെയും വിധികർത്താവായി ദൈവം നിയോഗിച്ചിരിക്കുന്നവൻ അവനാണെന്ന് ജനങ്ങളോട് പ്രസംഗിക്കാനും സാക്ഷ്യം വഹിക്കാനും ഞങ്ങൾക്ക് കൽപന നൽകി" (അപ്പ 10:41–42). നമ്മുടെ രക്ഷയുടെ മർമ്മമായ യേശുവിന്റെ ഉത്ഥാനത്തിന് ശ്ലീഹന്മാർ സാക്ഷികളായതു കൊണ്ടാണല്ലൊ "ഏകവും, വിശുദ്ധവും, കാതോലികവും, ശ്ലൈഹികവുമായ" സഭയിൽ നമ്മൾ വിശ്വസിക്കുന്നത്.

**4. ഞാൻ ഭൂതമല്ല, മനുഷ്യനാണ്... എന്നെ തൊട്ടുനോക്കുവിൻ**

ഉത്ഥാനത്തിനുശേഷമുള്ള പ്രത്യക്ഷങ്ങൾ ഒരു മായാജാലമല്ല, ചരിത്രയാഥാർത്ഥ്യങ്ങളാണെന്ന് തെളിയിക്കാൻ യേശു തന്നെ ബോധപൂർവ്വം ചരിത്രമാക്കുന്നുണ്ട്. ക്രൂശീകരണത്തിലുണ്ടായ മുറിപ്പാടുകളുമായിട്ടാണ് യേശു പ്രത്യക്ഷപ്പെട്ടത്. "എന്റെ കൈകളും കാലുകളും കണ്ട് ഇതു ഞാൻ തന്നെയാണെന്ന് നിങ്ങൾ മനസ്സിലാക്കുവിൻ. എന്നെ സ്പർശിച്ചു നോക്കുവിൻ. എനിക്കുള്ളതുപോലെ മാംസവും അസ്ഥികളും ഭൂതത്തിന് ഇല്ലല്ലൊ" (ലൂക്കാ 24: 39–40). യേശു വീണ്ടും താൻ ഭൂതമല്ലായെന്ന് തെളിയിക്കാനായി ഇവിടെ ഭക്ഷിക്കാൻ വല്ലതുമുണ്ടോയെന്ന് ചോദിച്ചു. "ഒരു കഷണം വറുത്ത മീൻ അവർ അവനു കൊടുത്തു. അവൻ അതെടുത്ത് അവരുടെ മുൻപിൽ വച്ച് ഭക്ഷിച്ചു" (ലൂക്കാ 24:42–43).

യേശുവിന്റെ ഉത്ഥാനം ചരിത്രസത്യമാണെന്നും, അതിനേക്കാൾ വലിയ സദ്വാർത്ത ലോകത്തിലില്ലെന്നും ബോദ്ധ്യപ്പെട്ടതു കൊണ്ടാണല്ലോ ശ്ലീഹന്മാർ ലോകമെല്ലാം സഞ്ചരിച്ച് കണ്ട എല്ലാവരോടും സുവിശേഷം അറിയിച്ചത്. യോഹന്നാൻ ഒഴിച്ച് ബാക്കിയെല്ലാ ശ്ലീഹന്മാരും കർത്താവിനെ പ്രതി കൊല്ലപ്പെടുകയാണുണ്ടായത്. നമ്മൾ ജീവിക്കുന്ന ഇക്കാലത്തും ലോകത്തിന്റെ പലഭാഗങ്ങളിലും ക്രിസ്തുവിശ്വാസത്തെ പ്രതി മനഷ്യർ കൊല്ലപ്പെടുന്നുണ്ട്. വേറെ ഏതൊരു ചക്രവർത്തിക്കോ രാജാവിനോ വേണ്ടിയാണ് രണ്ടായിരം വർഷത്തിനു ശേഷവും മനുഷ്യർ അവരുടെ ജീവൻ ഹോമിക്കുന്നത്?

**5. പുനരുത്ഥനത്തിന്റെ ശക്തി: അനുദിനജീവിതത്തിൽ**

യേശുവിന്റെ ഉത്ഥാനം ഡൈനമൈറ്റ് പോലെ സ്ഫോടനാത്മകമാണ്. എന്നാൽ അതിലെ ചരിത്രപരത (Historicity) എടുത്തു കളഞ്ഞാൽ കടുവയെ പിടിച്ച് കൊച്ചു പൂച്ചയാക്കുന്നത് പോലെ ആയിരിക്കും. പിന്നെ അത്




സദ്വാർത്ത ആയിരിക്കുകയില്ല; മനുഷ്യന് പ്രത്യാശ നൽകാൻ ശക്തമായിരിക്കുകയില്ല.

കഴിഞ്ഞ ഒരു വർഷമായി കോവിഡ് സംബന്ധമായി കേൾക്കുന്ന രോഗ-മരണ നിരക്കുകളും നിയന്ത്രണങ്ങളും തൊഴിൽ നഷ്ടവും ഭാവിയെക്കുറിച്ചുള്ള ആശങ്കകളുമെല്ലാം നമ്മുടെ സമൂഹത്തിൽ വിഷാദരോഗം (Depression) സൃഷ്ടിക്കുന്നുണ്ട്. 2020 മാർച്ച് 25 മുതലുള്ള ആറു മാസങ്ങളിൽ 66 കുട്ടികൾ കേരളത്തിൽ ആത്മഹത്യ ചെയ്തിട്ടുണ്ട്; അതിൽ കൂടുതൽ മുതിർന്നവരും.

വി. പൗലോസ് പറഞ്ഞു : "കർത്താവിനെയും അവന്റെ പുനരുത്ഥാനത്തിന്റെയും ശക്തി അറിയുക" (ഫിലി 3:10), എന്നതാണ് എന്റെ ജീവിത ലക്ഷ്യം. ഇവിടെ, അറിവ് എന്നു പറഞ്ഞാൽ ബുദ്ധിപരമായ അറിവ് എന്നതിനേക്കാൾ അനുഭവപരമായ അറിവാണ്; അത് എന്റെ അനുദിന ജീവിത പ്രതിസന്ധികളെ തരണം ചെയ്യാൻ സഹായിക്കണം. യേശുവിന്റെ ഉത്ഥാനം ക്രിസ്ത്യാനിയുടെ ജീവിതത്തിൽ ഊടും പാവും പോലെ ഇഴചേർക്കപ്പെട്ടിരിക്കുന്നു. ഏതു സമയത്തും, സന്ദർഭത്തിലും നമുക്ക് അത് അനുഭവവേദ്യമാകാം.

യേശുവിന്റെ ഉത്ഥാനം നടന്ന രാത്രിയിൽ, മനുഷ്യർ ഉറങ്ങിയിരുന്നപ്പോൾ, ദൈവം പ്രവർത്തനനിരതനായിരുന്നു. ഇരുട്ടിന്റെ കാണാമറയത്തും, മരണത്തിന്റെ ശൈത്യത്തിലും പിതാവിന്റെ സ്നേഹവും, പരിശുദ്ധാത്മാവിന്റെ ശക്തിയും യേശുവിനെ ഉയർപ്പിച്ചു. മനുഷ്യന്റെ എല്ലാ പ്രത്യാശയും നശിച്ചപ്പോഴും, ദൈവം നമുക്ക് പ്രത്യാശയ്ക്ക് വകതന്നു: "യേശു മൃതരിൽ നിന്നുള്ള ആദ്യജാതനാണ്"(വെളി 1:4); എന്നു പറഞ്ഞാൽ, യേശു ആത്മാവോടും ശരീരത്തോടും കൂടി ഉയർപ്പിക്കപ്പെട്ടതുപോലെ ഞാനും ഒരിക്കൽ ഉയിർക്കും. അതിനാൽ രോഗമോ, മരണമോ എന്നെ ഭീതിപ്പെടുത്തേണ്ട കാര്യമില്ല: "മരണത്തിന്റെ നിഴൽ വീണ താഴ്വരയിലൂടെയാണ് ഞാൻ നടക്കുന്നതെങ്കിലും, അവിടുന്ന് കൂടെയുള്ളതിനാൽ ഞാൻ ഭയപ്പെടുകയില്ല"(സങ്കീ 23:4).

കർത്താവിനെ ലേപനം ചെയ്യാൻ സുഗന്ധദ്രവ്യങ്ങളുമായി പോയ വനിതകൾക്ക് ഒരിക്കലും ഉരുട്ടിമാറ്റാൻ പറ്റാതിരുന്ന കല്ല് മാലാഖ ഇറങ്ങി വന്ന് ഉരുട്ടിമാറ്റി (മത്താ 28:2). നമുക്ക് നീക്കാൻ പറ്റാത്ത പ്രതിബന്ധങ്ങൾ, ഉരുട്ടിമാറ്റാൻ ദൈവം തന്റെ മാലാഖയെ അയയ്ക്കും.

കലഹത്തിനപ്പുറം സമാധാനാവും, കുറ്റങ്ങൾക്കപ്പുറം പാപമോചനവും, സങ്കടങ്ങൾക്കപ്പുറം സന്തോഷവും, അടിമത്തങ്ങൾക്കപ്പുറം സ്വാതന്ത്ര്യവും, ഇരുട്ടു നിറഞ്ഞ ടണലിനപ്പുറം വെളിച്ചവും നൽകുന്ന ചരിത്രയാഥാർത്ഥ്യമാണ് യേശുവിന്റെ ഉത്ഥാനം.

അതിനാൽ ലോകമെമ്പാടുമുള്ള വിശ്വാസി സമൂഹത്തോട് ചേർന്ന് കർത്താവ് സത്യമായും ഉയിർത്തെഴുന്നേറ്റു എന്ന് നമുക്കും ഏറ്റു പറയാം. പ്രത്യാശാനിർഭരവും സന്തോഷപ്രദവുമായ ഉയിർപ്പുപെരുന്നാൾ– ആശംസകൾ ഏവർക്കും നേരുന്നു!



# വി. കുർബ്ബാന
## ബലിയും വിരുന്നും



**മോൺ. ഡോ. എൽദോ പുത്തൻകണ്ടത്തിൽ**

യേശുവിന്റെ പെസഹാ രഹസ്യങ്ങൾ (Paschal Mystery) എന്നറിയപ്പെടുന്ന പീഡാനുഭവ, മരണ, ഉത്ഥാന രഹസ്യങ്ങൾ സഭയിൽ ആഘോഷിക്കപ്പെടുന്ന ആണ്ടുവട്ടമുള്ള ഹാശാ ആഴ്ച ഒരിക്കൽകൂടി സമാഗതമാകുകയാണല്ലോ. പഴയ ഉടമ്പടിയിലെപെസഹാ ചരണത്തിന്റെ പശ്ചാത്തലത്തിൽ യേശു അനുഷ്ഠിച്ച പെസഹാത്തിരുന്നാൾ പിറ്റേന്നു താൻ ഗോഗുൽത്തായിൽ അർപ്പിച്ച തിരുബലിയുടെ മുന്നാസ്വാദനവും, കർത്താവിന്റെ ശരീര രക്തങ്ങളായി സഭയിൽ അനുദിനം പങ്കുവെയ്ക്കപ്പെടുന്ന വി. കുർബ്ബാനയുടെ തുടക്കവുമായിരുന്നല്ലോ. നമ്മുടെ കർത്താവ് വി. കുർബ്ബാന എന്ന കൂദാശ സ്ഥാപിച്ച ദിനമായി ഇന്ന് നാംപെസഹാതിരുനാളിനെ മനസ്സിലാക്കി വരുന്നു. വി. കുർബാനയുടെ ദൈവശാസ്ത്ര വീക്ഷണം സഭയിൽ എങ്ങനെ വേരൂന്നിയെന്ന് ഹ്രസ്വമായി ഇവിടെ വിശകലനം ചെയ്യുവാൻ ആഗ്രഹിക്കുന്നു.

### പെസഹായുടെ പഴയഉടമ്പടി പശ്ചാത്തലം

ഈജിപ്തിലെ ഫറവോയുടെ അടിമത്ത്വത്തിലായിരുന്ന ഇസ്രായേൽ ജനതയെ കാനാൻ നാട്ടിലേയ്ക്ക് മോശ കടത്തിക്കൊണ്ടുപോകുന്ന സംഭവുമായി ബന്ധപ്പെട്ടാണ് പഴയ ഉടമ്പടിയിൽ പെസഹാ ആചരണവും, പുളിപ്പില്ലാത്ത അപ്പത്തിന്റെ തിരുനാളും നിലവിൽ വരുന്നത് (പുറ. 12-13). പെസഹാ ആചരണവുമായി ബന്ധപ്പെട്ടാണ് പെസഹാ കുഞ്ഞാടിന്റെ രക്തംകൊണ്ട് ഇസ്രായേൽ കുടുംബങ്ങളുടെ കട്ടിളപ്പടികൾ മുദ്രയിട്ട് വേർതിരിച്ചതും, സംഹാരദൂതൻ ഇസ്രയേൽ ഭവനങ്ങളിലെ ആദ്യജാതന്മാരെ സംഹരിക്കാതെ കടന്നുപോയതും (പുറ. 12:21-36). ഇതോടുചേർന്ന് അവർ പുളിപ്പില്ലാത്ത അപ്പത്തിന്റെ തിരുനാളും ആചരിച്ചു. വർഷംതോറും ഇസ്രയേൽ ജനം ഈ കടന്നുപോക്ക് അനുസ്മരിക്കാൻ പെസഹാ അനുഷ്ഠിച്ചുവന്നു. ഇവിടെ ഒരുബലിയർപ്പണവും, പെസഹാ ഭക്ഷണവും നിർകർഷിക്കപ്പെട്ടു. പെസഹാ എന്ന വാക്കിന്റെ അർത്ഥം കടന്നു പോകൽ എന്നാണ്. സംഹാരദൂതന്റെ കടന്നുപോകൽ അനുഭവവും, പിന്നീട് ചാവുകടൽ കടന്നുപോയ അനുഭവവും (പുറ. 14), മരുഭൂമിയിൽ വെച്ച് യഹോവ ഇസ്രായേലിന്റെ ജീവിതത്തിലൂടെ കടന്നുപോയ അനുഭവവും (പുറ. 15-17) ഒക്കെ പ്രതിവർഷമുള്ള അവരുടെ പെസഹാചരണത്തിൽ ഇസ്രയേൽ ജനം അനുസ്മരിച്ചു പോന്നു.

### വി. കുർബ്ബാനയുടെ പെസഹാ പശ്ചാത്തലം

ഇസ്രായേൽ ജനത ആണ്ടുവട്ടം ആചരിച്ചുവന്ന ഈ പെസഹാതിരുനാൾ യഹൂദനായിരുന്ന യേശുവും അനുഷ്ഠിച്ചുപോന്നു എന്ന് സുവിശേഷങ്ങൾ സാക്ഷിക്കുന്നു. (മത്താ. 26:17-25; മർക്കോ. 14:12-21; ലൂക്കാ 22:7-23; യോഹ. 13:21-30; യോഹ. 6:4; ലൂക്കാ 2:41). യേശു മാതാപിതാക്കളോടൊപ്പം പെസഹാ അനുഷ്ഠിച്ചിരുന്നതായി കാണുന്നു. അതിലുപരി, വി. കുർബ്ബാന സ്ഥാപനം യേശുവിന്റെ പെസഹാ ആചരണവും പീഡാനുഭവവുമായി ബന്ധപ്പെടുത്തി സുവിശേഷകന്മാരെല്ലാവരും അവതരിപ്പിക്കുന്നു. പെസഹാ ആചരണത്തിന് ഒരു ഭക്ഷണവിരുന്നിന്റെ പശ്ചാത്തലമുണ്ടല്ലോ. ആ സാഹചര്യമാണ് വി. കുർബ്ബാന സ്ഥാപനത്തിനായി യേശു ഉപയോഗിക്കുന്നത്. തന്റെ കുരിശിലെ തിരുബലിയിൽ മുറിക്കപ്പെടുന്ന ശരീരവും, ചിന്തപ്പെടുന്ന രക്തവും പെസഹായിലെ അപ്പത്തിന്റേയും, വീഞ്ഞിന്റേയും സാദൃശ്യത്തിൽ രക്ഷാകരമായ വി. കുർബ്ബാനയെന്ന കൂദാശയാക്കി മാറ്റി. പെസഹായിൽ അറക്കപ്പെട്ട കുഞ്ഞാടിന്റെ സ്ഥാനത്ത് ക്രൂശിതനായ യേശു പ്രതിഷ്ഠിക്കപ്പെടുന്നു. അതിന്റെ മാംസത്തിന്റെ സ്ഥാനത്ത് പെസഹാ അപ്പം യേശുവിന്റെ ശരീരമായി മാറുന്നു. അതിന്റെ രക്തത്തിന്റെ സ്ഥാനത്ത് പെസഹാ പാനീയമായ വീഞ്ഞ് തിരുരക്തമായി രൂപാന്തരപ്പെടുന്നു. ഈ വലിയ രഹസ്യമാണ് യേശു വി. കുർബ്ബാന സ്ഥാപനത്തിലൂടെ ഈ ലോകത്തിന് കൈമാറിയത്, ഇന്നും നമ്മുടെ അൾത്താരകളിൽ ആവർത്തിക്കപ്പെടുന്നത്. അങ്ങനെ വി. കുർബ്ബാനയെന്നകൂദാശ യേശുവിന്റെ ബലിയും പെസഹാനുഷ്ഠാനമായ വിരുന്നുമായി മനസ്സിലാക്കുന്നു.

ഇന്ന് വി. കുർബ്ബാനയെ ദൈവശാസ്ത്രപരമായി ഈ വിരുന്നിന്റേയും, ബലിയുടേയും പശ്ചാത്തലത്തിലാണ് നാം മനസ്സിലാക്കിവരുന്നത്. ഇവതമ്മിൽ പരസ്പരം ബന്ധപ്പെട്ടുമിരിക്കുന്നു. പാശ്ചാത്യ, പൗരസ്ത്യ സഭകളിൽ വി. കുർബ്ബാനാനുഷ്ഠാനത്തിൽ വിരുന്നിന്റേയും, ബലിയുടേയും ആശയങ്ങൾക്ക് വ്യത്യസ്ഥമായ രീതിയിൽ ഊന്നൽ കൊടുക്കുന്നു. പാശ്ചാത്യസഭകളിൽ വിരുന്നിന്റെ അഥവാ ഭക്ഷണത്തിന്റെ പരിവേഷം മുന്നിട്ടുനില്ക്കുന്നു. അതുകൊണ്ടാണ് കാർമ്മികർ ജനോന്മുഖമായി നിന്നുകൊണ്ട് ഒരു മേശപങ്കിടുന്ന രീതിയിൽ വി. കുർബ്ബാന അർപ്പിക്കുന്നത്. പൗരസ്ത്യസഭകളിലാകട്ടെ ഗോഗുൽത്തായിലെ ബലിയുടെ ആവർത്തനമായി കണ്ടുകൊണ്ട് ജനങ്ങളോടൊത്ത്, ജനങ്ങൾക്കുമുമ്പിൽ വി. കുരിശുനഭിമുഖമായി നിന്നുകൊണ്ട് ബലിയർപ്പണം നടത്തി വരുന്നു.

### വി. ബലി എന്തിന് ആവർത്തിക്കപ്പെടണം?

രക്ഷാകരമായ കർത്താവിന്റെ തിരുബലി ഒരിക്കൽ മാത്രം ഗോഗുൽത്തായിൽ അർപ്പിക്കപ്പെട്ടതാണല്ലോ. അതുവഴി ലോകത്തിന്റെ രക്ഷ എന്നെന്നേക്കുമായി സാധിതമായി എന്ന് വി. പൗലോസ് പഠിപ്പിക്കുന്നു (റോമ 10 : 5; ഹെബ്രാ 10:10). യേശുവിന്റെ ബലി അതിൽത്തന്നെ പൂർണ്ണമാണ്. അതു നാം വി. കുർബ്ബാനയിൽ ആവർത്തിക്കുകയാണ്. കാരണം ബലഹീനരും, പാപികളുമായ നമ്മുടെ ബലികൾ അപൂർണ്ണമാണ്. അത് ആവർത്തിച്ച് അനുഷ്ഠിക്കാൻ നാം കടപ്പെട്ടവരാണ്. വി.കുർബ്ബാന സ്ഥാപനസമയത്ത് യേശു ശിഷ്യന്മാരോട് അരുളിചെയ്തു. ഞാൻ വരുന്നതുവരെ നിങ്ങൾ ഇത് എന്റെ ഓർമ്മയ്ക്കായി ചെയ്യുവിൻ. ഈ ആഹ്വാനത്തെ Anamnesis എന്ന പേരിലാണ് അറിയപ്പെടുക. ഇത് കേവലം ഒരു ഓർമ്മയാചരണമല്ല; ഒരു പുനരാവിഷ്കരണമാണ്; ആവർത്തനമാണ്. ഓരോ വ്യക്തിയും ഓരോ ബലിയിലൂടെ വ്യക്തിപരമായി രക്ഷ അനുഭവിക്കുന്നു. ഇത് കർത്താവിന്റെ ബലിയുടെ ശക്തിക്കുറവല്ല നമ്മുടെ ബലഹീനതകൾവഴിയുള്ള ശക്തിക്കുറവാണ്. അതുകൊണ്ട് വി. കുർബ്ബാന



യെന്ന കൂദാശവഴി സഭയിൽ കർത്താവിന്റെ ഈ രക്ഷാകരബലി ആവർത്തിക്കപ്പെടുന്നു.

### വി. കുർബ്ബാനയുടെ അനന്യതയും പഴയ ഉടമ്പടി പ്രതീകങ്ങളും

അന്ത്യോക്യൻ ആരാധനക്രമമനുസരിച്ച് വി. കുർബ്ബാന അനന്യവും പഴയ ഉടമ്പടിയിലെ പ്രതീകങ്ങളുടെ സാക്ഷാത്കാരവുമാണ്. പെസഹാ കുർബ്ബാനയിൽ നാം ചൊല്ലുന്ന സെദറാ പ്രാർത്ഥന ഈ യഥാർത്ഥ്യം നമ്മെ അനുസ്മരിപ്പിക്കുന്നു.

അതിൻപ്രകാരം താഴെ പറയുന്ന കാരണങ്ങളാൽ ഇത് ദൈവിക ബലിയായി സഭ കണക്കാക്കുന്നു:

- നമ്മുടെ രക്ഷയ്ക്കുവേണ്ടി നൽകപ്പെട്ടിരിക്കുന്നതിനാൽ
- നമ്മുടെ കളങ്കങ്ങൾ വെണ്മയാക്കുകയും, കടങ്ങൾ പരിഹരിക്കുകയും ചെയ്യുന്നതിനാൽ
- പരിപൂർണ്ണത പ്രാപിച്ചവരെ സ്വർഗ്ഗത്തിലേക്ക് ഉയർത്തുന്നതിനാൽ
- ലോകത്തിന്റെ ജീവനുവേണ്ടിയുള്ള രക്തരഹിതമായ ബലിയായതിനാൽ
- ഹാബേലിന്റെ നിഷ്കളങ്കബലി ഇതിനെ സൂചിപ്പിച്ചതിനാൽ
- യൂസോദോക്കിന്റെ പുത്രൻ യോശുവായുടെ മലിനവസ്ത്രങ്ങൾ ഉരിഞ്ഞുകളയുവാൻ കാരണമായ ബലിയുടെ സാദൃശ്യമായതിനാൽ
- ഏശായാ ദീർഘദർശിക്ക് അഗ്നിക്കൊടിലാൽ നല്കപ്പെട്ട ദൈവീക ബലിയുടെ പ്രതീകമായതിനാൽ
- അതിശ്രേഷ്ഠാചാര്യനായ മൽക്കിസദേക്ക് സമർപ്പിച്ച അപ്പവും, വീഞ്ഞും സൂചിപ്പിച്ച ദൈവീകബലിയയതിനാൽ
- മോശ അർപ്പിച്ച പെസഹാ കുഞ്ഞാടിന്റെ പ്രതീകമായതിനാൽ
- നീതിമാന്മാരും, പുണ്യവാന്മാരും പ്രതീക്ഷിച്ചിരുന്നിട്ടും കാണാതെ പോയ ബലി അന്വർത്ഥമായതിനാൽ
- വിജാതീയരുടെ കടങ്ങളും, പാപങ്ങളും ക്ഷമിക്കപ്പെട്ട ദൈവീക ബലിയായിത്തീർന്നതിനാൽ
- ശരീരരക്തങ്ങളായി വിശ്വാസികൾക്കു നൽക്കപ്പെടുന്ന ദൈവീക ബലി ആയതിനാൽ
- പീഠത്തിന്മേൽ സൂക്ഷിക്കപ്പെട്ട കാഴ്ചയപ്പത്തിന്റെ പ്രതീകമായതിനാൽ
- മാലാഖാമാർ ഭയവിഹ്വരായി ഇതിനെ സമീപിക്കുന്നതിനാൽ (അഗ്നിമയൻമാരാരേ നോക്കുകിൽ വിറച്ചിടുന്നു....)
- പരിശുദ്ധത്മാവ് ശുദ്ധീകരിക്കുന്ന ബലിയായതിനാൽ
- പരിശുദ്ധ ത്രിത്വത്തിന്റെ പൂർണ്ണമായ പ്രവർത്തനം നടക്കുന്ന ദൈവീക ബലി ആയതിനാൽ

### വി. കുർബ്ബാനയുടെ ഫലങ്ങൾ

വി. കുർബ്ബാന വിരുന്നും, ബലിയും എന്ന രീതിയിൽ ആദ്യന്തികമായി ഈ ലോക രക്ഷക്കുവേണ്ടി സ്ഥാപിക്കപ്പെട്ട കൂദാശയാണ്. ഇത് ക്രിസ്തുശിഷ്യർക്കുവേണ്ടിയും, അനേകർക്കുവേണ്ടിയും മുറിക്കപ്പെടുകയും, ചിന്തപ്പെടുകയും ചെയ്യുന്ന യേശുവിന്റെ ശരീരവും, രക്തവും ആണെന്ന് സമാന്തര സുവിശേഷങ്ങളും, വി. പൗലോസും സാക്ഷിക്കുന്നു (മത്താ. 26:28; മർക്കോ. 14:24; ലൂക്കാ 22:19–20; 1 കോറി. 11:24–25). വി. യോഹന്നാന്റെ സുവിശേഷത്തിൽ

വി. കുർബ്ബാനയുടെ പശ്ചാത്തലമായ പെസഹാ അനുഷ്ഠാനത്തെക്കുറിച്ച് പരാമർശമുണ്ടെങ്കിലും, വി.കുർബ്ബാന സ്ഥാപനസംഭവവിവരണമില്ല (യോഹ. 13). എന്നാൽ, വി. കുർബ്ബാനയുടെ ഫലദായകത്വത്തെക്കുറിച്ചുള്ള ആഴമായ ദൈവശാസ്ത്രചിന്തകൾ വി. യോഹന്നാനാണ് നൽകുന്നത് (യോഹ. 6).

നാലാം സുവിശേഷകനായ വി. യോഹന്നാന്റെ സുവിശേഷത്തിൽ അപ്പം വർദ്ധിപ്പിക്കുന്ന സംഭവം വി. കുർബ്ബാനയുടെ ദൈവശാസ്ത്രസാധൂകരണത്തിന് ഉപോദ്ബലകമാണ് (യോഹ. 6 : 1-15). പെസഹാ തിരുന്നാളിന്റെ പരാമർശം (യോഹ. 6:4) വി. കുർബ്ബാനയുടെ പശ്ചാത്തലത്തിൽ ഇവിടെ പ്രത്യേകം ശ്രദ്ധേയമാണ്. യേശുവിന്റെ അടുത്തേക്കുവരുന്ന ഒരു സമൂഹത്തിനുവേണ്ടിയാണ് (യോഹാ. 6:5) യേശു അപ്പം വർദ്ധിപ്പിക്കുക. ഇത് വിശ്വാസസമൂഹത്തെസൂചിപ്പിക്കുന്നു. വിശ്വാസസമൂഹത്തിനുമുമ്പിൽ മാത്രമേ വി. കുർബ്ബാനക്കു പ്രസക്തിയുള്ളൂ. ശിഷ്യന്മാരുടെ സാന്നിദ്ധ്യവും, സഹകരണവും ഈ സംഭവത്തിൽ പരാമർശിക്കപ്പെടുന്നു (യോഹ. 6:5-7). ബാലന്റെ കൈയ്യിലുള്ള ബാർലിയപ്പം പ്രത്യേക അപ്പമായി കണക്കാക്കപ്പെടുന്നു. ആ അപ്പമെടുത്ത് യേശു കൃതജ്ഞതാ സ്തോത്രം ചെയ്ത് വിതരണം ചെയ്തു. വി. കുർബ്ബാനയെ പരാമർശിക്കുന്ന *എവുക്കരിസ്തേസാസ്* എന്ന പദം വി. യോഹന്നാനിൽ മാത്രം കാണുന്നു. ഇവിടെ സമാന്തരസുവിശേഷങ്ങളിൽ നിന്നും വ്യത്യസ്തമായി യേശുതന്നെ അപ്പം വിതരണം ചെയ്യുന്നു. മിച്ചം വന്ന അപ്പക്കഷണങ്ങൾ പന്ത്രണ്ടുകുട്ടനിറയെ അവർശേഖരിച്ചു. ഇത് വി. കുർബ്ബാനയുടെ പ്രതീകമായി ഡിഡാക്കേയിൽ പരാമർശിക്കപ്പെടുന്നു. അങ്ങനെ വി. കുർബ്ബാനയ്ക്ക് വി. യോഹന്നാൻ അപ്പം വർദ്ധിപ്പിക്കുന്ന സംഭവുമായി ബന്ധപ്പെടുത്തി ഒരു വിരുന്നിന്റെ പശ്ചാത്തലം ഒരുക്കുന്നു.

തുടർന്നുവരുന്ന ഭാഗത്ത് നാലാം സുവിശേഷകൻ ജീവന്റെ അപ്പത്തെക്കുറിച്ചുള്ള വിവരണം നൽകികൊണ്ട്, ആ അപ്പം തന്റെ തന്നെ ശരീരമാണെന്ന് സത്യം ചെയ്ത് ഉറപ്പിച്ചു പറഞ്ഞ് വി. കുർബ്ബാനയുടെ ഫലദായകത്വം വ്യക്തമാക്കുന്നു. മോശ മരുഭൂമിയിൽ



വച്ച് ഇസ്രായേൽക്കാർക്ക് അപ്പം കൊടുത്ത് വിശപ്പടക്കിയതിൽ നിന്നും വ്യത്യസ്തമായി പിതാവാം ദൈവം ലോകത്തിനുജീവൻ നൽകാൻ തന്റെ പുത്രനെ സ്വർഗ്ഗത്തിൽനിന്നും ഇറങ്ങിയ അപ്പമായി വി. കുർബ്ബാനയിലൂടെ കൈമാറുന്നു എന്ന യഥാർത്ഥ്യം വ്യക്തമാക്കുന്നു. വിശ്വാസപൂർവ്വം യേശുവിന്റെ അടുത്തുവരുന്നവന് ഒരിക്കലും വിശപ്പും, ദാഹവും അനുഭവപ്പെടുകയില്ല (യോഹ. 6:35). അവിടുത്തെ വിശ്വാസപൂർവ്വം സ്വീകരിക്കുന്നവന് നിത്യജീവൻ ഉണ്ടാകും, അവനെ യേശു ഉയിർപ്പിക്കുകയും ചെയ്യും.

വി. കുർബ്ബാനയിലൂടെ യേശു നൽകുന്ന അപ്പം അവന്റെ ശരീരമാണ്, പാനീയം അവന്റെ രക്തമാണ്. അത് ഭക്ഷിക്കുകയും, പാനം ചെയ്യുകയും ചെയ്യുന്നവർ നിത്യം ജീവിക്കും. അവർ ഒരിക്കലും മരിക്കുകയില്ല (യോഹ. 6:47-58). അങ്ങനെയുള്ളവർ ഈ ലോക ജീവിതത്തിൽ മരിച്ചാലും അവസാന ദിനത്തിൽ അവരെ അവൻ ഉയിർപ്പിക്കും. വി.കുർബ്ബാന സ്വീകരണം വഴി ഒരു വിശ്വാസി യേശുവിന്റെ ജീവന്റെ ഭാഗമായി മാറുന്നു. എന്റെ ശരീരം ഭക്ഷിക്കുകയും, എന്റെ രക്തം പാനം ചെയ്യുകയും ചെയ്യുന്നവൻ എന്നിലും, ഞാൻ അവനിലും വസിക്കുന്നു (യോഹ. 6:56). യേശുവിനെ ഭക്ഷിക്കുന്നവൻ അവൻമൂലംജീവിക്കും.

കർത്താവിന്റെ ഗോഗുൽത്തായിലെ ബലിയിലൂടെ അവിടുന്നു നമുക്കു നൽകുന്ന രക്ഷയുടെ മുന്നാസ്വാദനമാണ് വി. കുർബ്ബാനാനുഭവത്തിലൂടെ വിശ്വാസികളായ നാം നേടിയെടുക്കുന്നത്. ഓരോ വി. കുർബ്ബാനയും, കുർബ്ബാനാനുഭവവും യേശുവിന്റെ ബലിയുടെ ആവർത്തനവും, വിരുന്നിന്റെ അനുഭവവുമായി മാറണം. *കുർബോനോ* എന്ന പാശ്ചാത്യ സുറിയാനി പദം അർപ്പിക്കുക, അടുപ്പിക്കുക എന്നീ അർത്ഥമുള്ള *ക്റവ്* എന്ന മൂലത്തിൽ നിന്നും ഉരുത്തിരിഞ്ഞതാണ്. ക്രൈസ്തവവിശ്വാസത്തിന്റെ പ്രഘോഷണവും, ആഘോഷവുമാണ് വി. കുർബ്ബാന. യേശുവിന്റെ ജനനം മുതൽ രണ്ടാമത്തെ വരവുവരെയുള്ള രക്ഷാകര സംഭവങ്ങളുടെ പടിപടിയായ അനുസ്മരണമാണിത്. യേശുവിന്റെ കാൽവരിബലിയുടെ പുനരാവിഷ്കരണമാണ് വി. കുർബ്ബാന. സഭ മിശിഹാവഴി നിത്യ പിതാവിനർപ്പിക്കുന്ന പരസ്യാരാധനയാണിത്. സഭാപിതാക്കന്മാർ പറയുന്നു: എവിടെ വി. കുർബ്ബാനയും, ദൈവവചനവുമുണ്ടോ അവിടെ സഭയുണ്ട്. വി. കുർബ്ബാന ആഘോഷിക്കപ്പെടുകയും, ദൈവവചനം പ്രഘോഷിക്കപ്പെടുകയും ചെയ്യുന്ന സഭയിൽ വിശ്വസിക്കുന്ന നമുക്ക് യേശുവിന്റെ ബലിയിലൂടെ ദൈവികജീവനിൽ പങ്കുകാരാകാം, രക്ഷയുടെ അനുഭവത്തിലേക്ക് കടന്നുവരാം.

# രക്ഷാകര ബലി
## ജീവദായക മരണം





റവ. ഫാ. ജേക്കബ് ജോർജ്ജ് ചിറയത്ത്

ദൈവം മനുഷ്യനായിതീർന്ന അനുപമ രഹസ്യത്തിന്റെ പൂർത്തീകരണമാണ് യേശുവിന്റെ പീഡാസഹനത്തിലും, കുരിശുമരണത്തിലും നിറവേറുക. ദൈവിക പദ്ധതിയുടെ സാക്ഷാത്കാരമാണ് ആ അതുല്യ ബലിയിൽ നടക്കുക. മനുഷ്യ കുലത്തിന്റെ വീണ്ടെടുപ്പും, അതിന്റെ മറുതലിപ്പുകൾക്കുള്ള പരിഹാരവും, പാപങ്ങൾക്കായുള്ള പ്രായശ്ചിത്തവും, അവ അവശേഷിപ്പിച്ച ബാധ്യതകളുടെ കടം തീർക്കലും നിർവഹിക്കപ്പെട്ട ആ നിസ്തുലയാഗത്തെ, സാധ്യമായ തുറവിയോടെ ഈ ലേഖനം സമീപിക്കുന്നു.

**ശേഖരിക്കുന്ന ദൈവം; മറുതലിക്കുന്ന ജനം**

സാഹചര്യങ്ങളുടെ നിർഭാഗ്യകരമായ ഒത്തുചേരലിൽ സംഭവിച്ച ഒരു ആകസ്മികതയോ, സാന്ദർഭികമായി മാത്രം ഉരുത്തിരിഞ്ഞ ഒരു അനിവാര്യതയോ, ആയിരുന്നില്ല യേശുവിന്റെ കുരിശുമരണം. മുൻക്കൂട്ടി തയ്യാറാക്കിയ ഒരു തിരക്കഥയ്ക്കനുസരണം അരങ്ങേറിയ ഒരു നാടകവുമായിരുന്നില്ല ആ ബലി. പിന്നെയോ, അത് സാർവ്വത്രിക മതബോധനം സൂചിപ്പിക്കുന്നതുപോലെ; "ദൈവത്തിന്റെ രക്ഷാകരപദ്ധതി, അവിടുത്തെ പുത്രനായ യേശുക്രിസ്തുവിന്റെ രക്ഷാകരമായ മരണത്താൽ എന്നേക്കുമായി പൂർത്തീകരിക്കപ്പെടുന്നതിനായിട്ടാണ്" (CCC 571) രക്ഷാകരചരിത്രത്തിലുടനീളം ഇതളഴിഞ്ഞ ദൈവികപദ്ധതിയും, തന്റെ അനന്തസ്നേഹവുമാണ് കുരിശുമരണത്തെ ആഴത്തിൽ വിശദ

മാക്കുക. “എന്തെന്നാൽ അവനിൽ വിശ്വസിക്കുന്ന ഏവനും നശിച്ചുപോകാതെ, നിത്യജീവൻ പ്രാപിക്കുന്നതിനുവേണ്ടി തന്റെ ഏകജാതനെ നൽകുവാൻ തക്കവിധം ദൈവം ലോകത്തെ അത്രമാത്രം സ്നേഹിച്ചു”(യോഹന്നാൻ 3:16). ദൈവത്തിന്റെ സ്വന്തം ഛായയിലും സാദൃശ്യത്തിലും സൃഷ്ടിക്കപ്പെട്ട മനുഷ്യൻ പാപം വഴിയായി നഷ്ടപ്പെടുത്തിയത്, സ്രഷ്ടാവായ ദൈവത്തോടു സംസർഗം നടത്തുവാനുള്ള അതുല്യ അവകാശവും, അവനോടു മുഖാമുഖം സംവേദിക്കുവാനുള്ള അവകാശവുമായിരുന്നു. അടിസ്ഥാന നിഷ്കളങ്കതയിലും, സ്വസ്ഥതയിലും സ്വാതന്ത്ര്യത്തിലുമാണ് മനുഷ്യൻ സൃഷ്ടിക്കപ്പെട്ടത്. അത് പാപത്താൽ നഷ്ടപ്പെടുത്തിയതിനെ, രണ്ടാം വത്തിക്കാൻ സുനഹദോസ് ഇപ്രകാരം വീക്ഷിച്ചു. “ദൈവത്താൽ നീതിയിൽ സൃഷ്ടിക്കപ്പെട്ടവനെങ്കിലും മനുഷ്യൻ ചരിത്രത്തിന്റെ ആരംഭം മുതൽ തന്നെ തന്റെ സ്വാതന്ത്ര്യം ദുരുപയോഗിച്ചു ദൈവത്തിനെതിരായി തന്നെ തന്നെ സമർപ്പിച്ചുകൊണ്ട്, ദൈവത്തിനുപുറത്ത് തന്റെ അന്തിമലക്ഷ്യം പ്രാപിക്കുവാൻ ആഗ്രഹിച്ചു. മനുഷ്യൻ ദൈവത്തെ അറിഞ്ഞിരുന്നെങ്കിലും ദൈവമായി അവനെ മഹത്വപ്പെടുത്തിയില്ല. അവരുടെ വിവേകരഹിതമായ ഹൃദയം അന്ധകാരത്തിൽ ആണ്ടുപോവുകയും, അവർ സൃഷ്ടാവിനു പകരം, സൃഷ്ടികളെ സേവിക്കുകയും ചെയ്തു”(GS 13) ആദിമപാപത്തിന്റെ കാതലും കാഠിന്യവും അതിന്റെ പ്രസരണത്തിന്റെ വ്യാപ്തിയും, വിശദമാക്കുന്നു ഈ ചുരുങ്ങിയ വാചകങ്ങൾ. അടിസ്ഥാനപാപം മനുഷ്യനെ തന്നിൽ തന്നെ വിഭജിതനാക്കി. മാത്രമല്ല, അവനിൽ അന്തർലീനമായ പാപത്തിന്റെ ശക്തി, അതിനെതിരായി തനിയെ അടരാടാൻ അവനെ അപര്യാപ്തനുമാക്കുന്നു. ദൈവമെന്ന കാന്തിക വലയത്തിൽ നിന്നുമകന്നു പോയപ്പോൾ ഉഴലിയലഞ്ഞ ദൈവജനം ശാന്തിതീരം തേടിയലഞ്ഞിരുന്നുവെന്നുള്ളതും യാഥാർത്ഥ്യമാണ്. “പാപം വർദ്ധിച്ചിടത്ത് കൃപ അതിലേറെ വർദ്ധിച്ചു”(റോമ 5: 21) എന്നുള്ള അടിസ്ഥാന പ്രബോധനം അലഞ്ഞവശമായ മാനവകുലത്തെ തേടികണ്ടെത്തി മാറോടു ചേർക്കുന്ന ദൈവികശേഖരണത്തെ അനാവരണം ചെയ്യുന്നു. സാർവ്വത്രിക വീണ്ടെടുപ്പിന്റെ രഹസ്യമെന്നനിലയിൽ,



അതായത്, മനുഷ്യരെ പാപത്തിന്റെ അടിമത്തത്തിൽ നിന്നും വിമുക്തരാക്കുന്ന വീണ്ടെടുപ്പെന്ന നിലയിൽ “നീതിമാനായ ദാസന്റെ” മരണത്തെ നോക്കിക്കാണേണ്ടതുണ്ടിവിടെ(യേശയ്യാ 53:11). പത്രോസിന്റെയും പൗലോസിന്റെയും പഠനങ്ങൾ പ്രസക്തമാണിവിടെ. “പിതാക്കന്മാരിൽ നിന്നും നിങ്ങൾക്കു ലഭിച്ച വ്യർത്ഥമായ ജീവിതരീതിയിൽ നിന്ന് നിങ്ങൾ വീണ്ടെടുക്കപ്പെട്ടത് നശ്വരമായ വെള്ളിയോ സ്വർണ്ണമോ കൊണ്ടല്ലായെന്നു നിങ്ങൾ അറിയുന്നുവെല്ലോ. കറയോ, കളങ്കമോ ഇല്ലാത്ത കുഞ്ഞാടിന്റേതുപോലുള്ള ക്രിസ്തുവിന്റെ അമൂല്യരക്തം കൊണ്ടത്രേ. അവനാകട്ടെ, ലോകസ്ഥാപനത്തിനു മുമ്പുതന്നെ നിയോഗിക്കപ്പെട്ടിരിക്കുന്നവനും, ഈ അവസാനകാലത്തു നിങ്ങൾക്കായി വെളിപ്പെടുത്തപ്പെട്ടവനുമാണ്”(1 പത്രോസ് 1:18-20). പാപവും അതുൽപ്പാദിപ്പിച്ച മരണവും അതിന്റെ ശിക്ഷയും ഒഴിവാക്കാൻ ദൈവം തന്റെ പുത്രനെ, പാപം വഴിയായി അധഃപതിച്ച മനുഷ്യത്വത്തിൽ അയച്ചു. “അവനിൽ നാമെല്ലാവരും ദൈവത്തിന്റെ നീതിയാകേണ്ടതിന്, പാപം അറിയാത്തവനെ ദൈവം നമുക്കുവേണ്ടി പാപമാക്കി” (2കോറി 5:21). മാനവകുലത്തിനായി ദൈവം ഒരുക്കിയ പദ്ധതിയുടെ വില തന്റെ ഏകജാതൻ തന്നെയായിരുന്നു. ജനനത്തിന്റെ ആദ്യനിമിഷത്തിൽ തന്നെ ആ കൈകൾ വിരിക്കപ്പെട്ടു തന്നിലേക്കു ഏവരെയും മാടിവിളിക്കുന്നതിനായി. അങ്ങനെ, ശേഖരിക്കപ്പെട്ടവർക്കായി പിതാവിനോടപേക്ഷിക്കുവാനായി. ജീവനെ ദൈവപിതാവിനു സമർപ്പിക്കുമ്പോഴും കുരിശിൽ ആ കൈകൾ വിരിക്കപ്പെട്ടിരുന്നു, സമാനമായ നിയോഗത്തോടെ.

**പൂർത്തീകരിക്കുന്ന രക്ഷാകര സ്നേഹം**

രക്ഷാകര ദൈവിക ഗൗരവത്യാഗത്തിലൂടെ, ത്യാഗോജ്വലമായ സ്വപുത്രന്റെ പരിത്യാഗത്തിലൂടെ നമ്മെക്കുറിച്ചുള്ള തന്റെ പദ്ധതി നമ്മുടെ ഏതർഹതയ്ക്കും അതീതമാണെന്ന് കുരിശുമരണത്തിലാവിഷ്കൃതമായ അതുല്യ സ്നേഹത്തിലൂടെ ദൈവം വെളിപ്പെടുത്തി. സ്നേഹത്തിന് അതിരുകളില്ലെന്നും അതു പ്രതിബന്ധമറിയുന്നില്ലെന്നും പ്രഘോഷിക്കുന്നതായിരുന്നു കുരിശിലെയാഗം. “നാം ദൈവത്തെ സ്നേഹിച്ചു എന്നതിലല്ല, അവിടുന്നു നമ്മെ സ്നേഹിക്കുകയും, നമ്മുടെ പാപങ്ങൾക്കു പരിഹാരബലിയായി സ്വപുത്രനെ അയയ്ക്കുകയും ചെയ്തു എന്നതിലാണ് സ്നേഹം”(1 യോഹ 4:10). നാം പാപികളായിരിക്കേ, ക്രിസ്തു നമുക്കായി മരിച്ചുവെന്നുള്ളതിലാണ് പൂർത്തീകരിക്കുന്ന രക്ഷാകരസ്നേഹത്തിന്റെ ആഴം നാമറിയുക. ആരെയും അവഗണിക്കുകയോ, ഉപേക്ഷിക്കുകയോ ചെയ്യാതെ ഏവരെയും ചേർത്തണയ്ക്കുന്നതായിരുന്നു ആ സ്നേഹം. ആധുനിക ഗണിതശാസ്ത്രത്തിന്റെ കാഴ്ചപ്പാടിൽ ദൈവം“മരമണ്ടനായ” ഒരു ഗണിതശാസ്ത്രജ്ഞനാകാം. കാരണം നഷ്ടപ്പെട്ടയൊന്ന്, സുരക്ഷിതമായ 99-നേക്കാൾ വിലയേറിയതാണ്. അവൻ ഒരുപക്ഷേ “ഭാവനാരഹിതനായ” ഒരു ധനതത്വശാസ്ത്രജ്ഞനായിരിക്കാം, “ലാഭം അധ്വാനത്തിന്റെ ലക്ഷ്യം” എന്നു ആണയിടുന്ന ഇന്നിന്റെ കച്ചവടകമ്പോള ധനതത്വശാസ്ത്രത്തിന്റെ കാഴ്ചപ്പാടിൽ. പക്ഷേ, ഈ ലോകം ചിന്തിക്കുന്നതുപോലെയോ, പ്രവർത്തിക്കുന്നതുപോലെയോ അല്ല, ദൈവം ചെയ്യുക. “അതുകൊണ്ട് ഈ ചെറിയവരിൽ ഒരുവൻപോലും നശിച്ചുപോകുവാൻ എന്റെ സ്വർഗ്ഗസ്ഥനായ പിതാവ് ഇഷ്ടപ്പെടുന്നില്ല” (മത്തായി 18:14). ആരെയും ഒഴിവാക്കാതെ ഏവർക്കും വേണ്ടി മിശിഹാ മരിച്ചതിനെ സഭ ഇപ്രകാരം വിവക്ഷിച്ചു.“കിസ്തുവിന്റെ സഹനം ആവശ്യമില്ലാത്ത ഒരു മനുഷ്യനും ഉണ്ടായിരുന്നില്ല. ഇപ്പോഴില്ല. ഇനി ഉണ്ടായിരിക്കുകയുമില്ല”(DS 624)

കർത്താവിന്റെ സഹനത്തിന്റെ അനന്യത ഈ യാഥാർത്ഥ്യത്തിലാണ് കൂടുതൽ വിശദീകരിക്കപ്പെടുക. അവിടുന്നു പ്രഘോഷിച്ചു, "മോശ മരുഭൂമിയിൽ സർപ്പത്തെ ഉയർത്തിയതുപോലെ, തന്നിൽ വിശ്വസിക്കുന്നവനു നിത്യജീവൻ ഉണ്ടാകേണ്ടതിനു, മനുഷ്യപുത്രനും ഉയർത്തപ്പെടേണ്ടിയിരിക്കുന്നു" (യോഹ 3:14). ദൈവത്തിന്റെ ഏകജാതൻ, തന്റെ മനുഷ്യസ്വഭാവത്തിലൂടെ, സൃഷ്ടിയുടെ മുഴുവൻ കിരീടവും യോജിപ്പിക്കുന്ന ഉടമ്പടിയുമായി മാറേണ്ടിയിരുന്നു. തന്റെ സഹനത്തിൽ പരമപിതാവിൽ നിന്നും നിയോഗം സ്വീകരിച്ചാണ് അവിടുന്ന് പരിത്രാണത്തിനു



തന്നെ തന്നെ സമർപ്പിക്കുക, അതും സ്വതന്ത്രമായി, പൂർണ്ണമനസ്സോടെ. "തിരിച്ചെടുക്കുന്നതിനുവേണ്ടി ഞാൻ ജീവൻ അർപ്പിക്കുന്നതിനാൽ പിതാവെന്നെ സ്നേഹിക്കുന്നു. ആരും എന്നിൽ നിന്നു അത് പിടിച്ചടക്കുകയല്ല, ഞാൻ അതു സ്വമേധയാ സമർപ്പിക്കുകയാണ്. അതു സമർപ്പിക്കുവാനും, തിരികെയെടുക്കുവാനും എനിക്കധികാരമുണ്ട്. ഈ കൽപ്പന എന്റെ പിതാവിൽ നിന്നാണ് എനിക്കു ലഭിച്ചത്" (യോഹ 10: 17–18).

യേശുവിനെ ഈ ലോകത്തിലേക്കയച്ചത് സമ്പൂർണ്ണ രക്ഷകനായിട്ടായിരുന്നുവെന്നുള്ള അടിസ്ഥാനയാഥാർത്ഥ്യം രക്ഷാകര ദൈവസ്നേഹത്തെ അതുല്യമാക്കുന്നു. യാഥാർത്ഥ ദൈവമായവൻ, മനുഷ്യനാകുന്നു. അങ്ങനെ നമ്മുടെ സഹോദരനും. അവന്റെ മനുഷ്യത്വത്തിൽ അവൻ സഹിക്കുമ്പോൾ, ദൈവിക വ്യക്തിയായ അവതീർണ്ണ വചനത്തിന്റെ രക്ഷാകരവ്യാപാരമായി അതു മാറുന്നു. അങ്ങനെയത് നമ്മുടെ രക്ഷയുടെ അച്ചാരമായിമാറുന്നു. കാരണം ദൈവമായവൻ മനുഷ്യനായി മാറി, മാനവകുലത്തിനായി തന്നെ തന്നെ അർപ്പിക്കുമ്പോൾ, അതൊരു സുരഭിലബലിയായി മാറുന്നു. ശത്രുതയുടെ വേലിക്കെട്ടുകളെ തകർക്കുവാൻ, അകന്നുപോയ ബന്ധങ്ങളെ വിളക്കിച്ചേർക്കാൻ, പാപങ്ങൾക്കു പരിഹാരമാകാൻ, പരിശുദ്ധിയുടെ പരിശുദ്ധിയിലേക്ക് യേശുവെന്ന മഹാപുരോഹിതൻ കടന്നുചെല്ലുക, കോലാടുകളുടെയോ, കാളക്കിടാങ്ങളുടെയോ രക്തംകൊണ്ടല്ല, പിന്നെയോ സ്വന്തം രക്തത്താലാണ്. ത്യാഗമില്ലാതെ സ്നേഹമില്ലെന്ന് അടിവരയിടുകയാണിവിടെ. സമ്പൂർണ്ണമായ ആ ബലിയിലൂടെ അവിടുന്നു ദൈവത്തിന്റെയും മനുഷ്യരുടെയും ഇടയിൽ മധ്യസ്ഥനാകുന്നു. പൗലോസ് പറയുന്നു; "എന്തെന്നാൽ ഒരു ദൈവമേയുള്ളൂ. ദൈവത്തിനും മനുഷ്യർക്കും മധ്യസ്ഥനായി ഒരുവനേയുള്ളൂ. മനുഷ്യനായ യേശുക്രിസ്തു"(1 തിമോത്തി 2:5). പൂർത്തീകരിക്കുന്ന രക്ഷാകാര ദൈവിക സ്നേഹത്തിന്റെ മൂർത്തിമത്ഭാവമായ കർത്താവ് തന്റെ ആഗമനോദ്ദേശ്യം വെളിവാക്കുന്നു; "ഞാൻ വന്നിരിക്കുന്നത് ശുശ്രൂഷിക്കുവാനും, എന്റെ ജീവൻ അനേകർക്കു മോചനദ്രവ്യമായി നൽകുവാനുമായിട്ടാണ്"(മർക്കോസ് 10: 45). ഈ പ്രഖ്യാപനം നമ്മെ ഈ വിചിന്തനത്തിന്റെ അടുത്തഘട്ടത്തിലേക്കു കൂട്ടിക്കൊണ്ടുപോകുന്നു.

### ഇതാ ഞാൻ: നിന്റെ ഇഷ്ടം നിറവേറട്ടേ

നമ്മുടെ രക്ഷയുടെ അച്ചാരമായ ക്രിസ്തുവിന്റെ ജീവിതം മുഴുവനും പിതാവിനുള്ള ഒരു സമർപ്പണമാണ്. "ദൈവമേ, ഇതാ ഞാൻ, നിന്റെ ഹിതം നിറവേറ്റാൻ വന്നിരിക്കുന്നു" ആ ഹിതത്താൽ യേശുക്രിസ്തുവിന്റെ ശരീരത്തിന്റെ എന്നന്നേയ്ക്കുമായുള്ള അർപ്പണം വഴിയായി നാം വിശുദ്ധീകരിക്കപ്പെട്ടിരിക്കുന്നു. (ഹെബ്രായർ 10: 5 –10). ബേത്‌ലഹേമിലെ കല്ലടാവിൽ ആരംഭിച്ച്, പാലസ്തീനായുടെ വിവധമേഖലയിലൂടെ ഒഴുകിയിറങ്ങി, ഗോഗുൽത്തായിൽ ഒരു സംഭരണിയായി മാറിയ ആ ജീവന്റെ ഉറവയുടെ അടിസ്ഥാന മനോഭാവം ഈ സമർപ്പണം തന്നെയായിരുന്നു. "എന്നെ അയച്ചവന്റെ ഇഷ്ടം പ്രവൃർത്തിക്കുകയും, അവന്റെ ജോലി പൂർത്തിയാക്കുകയുമാണ് എന്റെ ഭക്ഷണം"(യോഹന്നാൻ 4: 34). തന്റെ സ്നേഹിതനായ ലാസർ രോഗബാധിതനാണെന്നും, അവൻ മരണം പ്രാപിച്ചു സംസ്ക്കരിക്കപ്പെട്ടുവെന്നും അവൻ അറിഞ്ഞിരുന്നു. ദൈവഹിതത്തിനായി, അവന്റെ തിരുനാമമഹത്വത്തിനായി, സ്വയം സമർപ്പിച്ച ഏകജാതൻ, ലാസറിന്റെ അടക്കശേഷം നാലു ദിവസം കാത്തിരിക്കുന്നു, അവനെ ജീവനിലേക്കു തിരികെയെത്തിക്കാൻ. താൻ പ്രവർത്തിച്ച ഒരു അടയാളവും സ്വയം ശീർഷകത്തിനായോ, ശാക്തികബലം പ്രദർശിപ്പിക്കുന്നതിനോ ആയിരുന്നില്ല. പിന്നെയോ, അവ ദൈവികഹിതത്തിന്റെ അനാവരണങ്ങളും, ദൈവമഹത്വം ദർശിച്ച് വിശ്വാസത്തിന്റെ അനുസരണത്തിലേക്ക് അനേകരെ ക്ഷണിക്കുന്നതുമായിരുന്നു. ജറുസലേമിലേക്കുള്ള രാജകീയ പ്രവേശം പോലും തന്റെ മഹത്വത്തെ വിളംബരം ചെയ്യാനായിരുന്നില്ല, മറിച്ച് ദൈവഹിതം തിരിച്ചറിയാനും, മാനസാന്തരം നടത്തുവാനും, ദൈവമഹത്വത്തിനായി തങ്ങളെ സമർപ്പിക്കുവാൻ ഏവരെയും ആഹ്വാനം ചെയ്യുന്നതായിരുന്നു. വിനയാന്വിതനായി, ദൈവഹിതത്തിന്റെ നിവർത്തനം, തന്റെ ജീവിതായോധനത്തിന്റെ താളമാക്കിയ ഏകജാതൻ ബലിയാകാനും, ബലിയേകുന്നതിനും മുൻപ് പിതാവിന്റെ സ്നേഹഹൃദയത്തിലേക്ക് ഏവരെയും ഒരിക്കൽക്കൂടി മാടി വിളിച്ച അവസരമായിരുന്നു അത്. ഈന്തപ്പനകളുടെ കൊമ്പുകളോടും, കുരുത്തോലകളോടും അവനെ എതിരേറ്റ ജനാവലി ഉച്ചത്തിൽ പ്രഘോഷിച്ചു. "ഓശാന". ആ വാക്കിന്റെ ഇത്തരുണത്തിലെ അർത്ഥം 'കർത്താവേ, ഇപ്പോൾ ഞങ്ങളെ രക്ഷിക്കണമേ' എന്നാകുന്നു. തങ്ങളിലേക്ക് ആഴ്ന്നിറങ്ങുന്ന രക്ഷയുടെ അനുഭവത്തിനായുള്ള നിലവിളിയായിരുന്നു അത്. ആ ജനത തന്നെ തള്ളിപ്പറയുമെന്നും, അവനെ ക്രൂശിക്കുക എന്നാർത്തുവിളിക്കുമെന്നും അവിടുന്നു അറിഞ്ഞിരുന്നു. ആ വലിയ സ്വീകരണത്തിൽ നിലമറക്കാതെ, അതും അവർ

തന്നെ തങ്ങളുടെ രാജാവായി അവരോധിക്കുവാൻ ഒരുങ്ങുമ്പോൾ, ആ ജനക്കൂട്ടത്തെ പിറകിൽ ഉപേക്ഷിച്ച് , അവരുടെ ആവേശപ്പെരുമഴയെ അവഗണിച്ച്, ദൈവത്തിന്റെ കരവലയത്തിലേക്കു തന്നെ തന്നെ സമർപ്പിക്കുകയായിരുന്നു യേശു ചെയ്യുക. താൻ കുരിശിലുയർത്തപ്പെടുമ്പോഴാണ് സകലരേയും തന്നിലേക്കാകർഷിക്കുകയെന്നും തന്റെ മരണമാണ് രക്ഷയുടെ സ്വീകാര്യമായ സമയമെന്നും അവിടുന്നറിഞ്ഞിരുന്നു. പിതാവു തനിക്കു നൽകിയ കാസാ കുടിക്കാതെ തന്റെ ദൗത്യം പൂർത്തീകരിക്കയില്ലെന്നും അവിടുന്നറിഞ്ഞിരുന്നു. നിശബ്ദനായി കൊലക്കളത്തിലേക്ക് നയിക്കപ്പെടാൻ മനസമ്മതം നൽകുമ്പോൾ, അങ്ങനെ അനേകരുടെ പാപം വഹിക്കുന്ന സഹനദാസനാകുമ്പോൾ, തന്റെ സമർപ്പണത്തിന്റെ ആഴം എത്രത്തോളമെന്നത് വെളിപ്പെടുത്തുകയുമാണ് ഈശോ ഇവിടെ. "പിതാവെന്നെ സ്നേഹിക്കുന്നു. എന്തുകൊണ്ടെന്നാൽ ഞാൻ എന്റെ ജീവൻ സമർപ്പിക്കുന്നു" (യോഹ 10: 17).

**രക്ഷാകരമായ സഹനം, നിസ്തുലയാഗം**

യേശുവിന്റെ സഹനത്തെ തീക്ഷണമാക്കുക, താൻ ആർക്കായി ആഗതനായോ ആ ജനത്തിന്റെ അവഗണനയും തിരസ്ക്കരണവുമായിരുന്നു. "അവൻ സ്വജനത്തിന്റെ അടുത്തേയ്ക്കു വന്നു, എന്നാൽ അവർ അവനെ സ്വീകരിച്ചില്ല" (യോഹ 1: 11). ആ അവഗണനയെ മറികടക്കുന്നതായിരുന്നു സ്നേഹത്തിലധിഷ്ഠിതമായ അവന്റെ സഹനം. "ഒരിക്കൽ നിങ്ങൾ ദൈവത്തിൽ നിന്നകന്നു ജീവിക്കുന്നവരും, ദുഷ്പ്രവൃത്തികൾ വഴി മനസ്സിൽ ശത്രുത പുലർത്തുന്നവരുമായിരുന്നു. എന്നാൽ ക്രിസ്തു തന്റെ മരണം വഴി സ്വന്തം ഭൗതിക ശരീരത്തിൽ നിങ്ങളെ അനുരഞ്ജിപ്പിച്ചിരിക്കുന്നു" (കൊളോസോസ് 1: 21-22). ക്രൂശിതനായ ക്രിസ്തുവിനെ പ്രഘോഷിക്കുവാൻ പൗലോസിനെ ഉത്തേജിപ്പിച്ചത് ഈ യാഥാർത്ഥ്യമാണ്. അവന്റെ സഹനമാണ് വിശ്വാസിയുടെ മഹത്വത്തിന്റെ ആധാരം. "നമ്മുടെ കർത്താവായ യേശുക്രിസ്തുവിന്റെ കുരിശിലല്ലാതെ മറ്റൊന്നിലും മേന്മ ഭാവിക്കുവാൻ എനിക്കിടയാകാതിരിക്കട്ടെയെന്നു" (ഗലാത്തിയ 6:14) അദ്ദേഹം പ്രാർത്ഥിക്കുന്നതിന്റെയും കാരണം മറ്റൊന്നല്ല. മനുഷ്യനു സങ്കൽപ്പിക്കുവാൻ കഴിയുന്നതിലപ്പുറമായ സഹനത്തെ വഹിക്കുവാൻ യേശുവിനെ പ്രേരിപ്പിക്കുക, അവന്റെ സ്നേഹത്തിന്റെ മഹിമ ഒന്നു മാത്രമാണ്. നമുക്കു ജീവൻ സമൃദ്ധമായി ലഭിക്കുവാൻ, അവൻ ആഗ്രഹിക്കുക മാത്രമല്ല, തന്റെ അതിരറ്റ ആർദ്രതയിൽ മനുഷ്യന്റെ സാധ്യമായ എല്ലാ സഹനങ്ങളെയും തന്നിലേക്കാവഹിച്ചു സൗഖ്യത്തിന്റെ ജീവൗഷധിയായി മാറുകയായിരുന്നു, തന്റെ സഹനത്തിലൂടെ ഈശോ. അനുപമമായ ഒരു നൽകൽ, സഹനത്തിലധിഷ്ഠിതമായ ഒരു സ്വയം ദാനം തന്നെയായിരുന്നു അന്ത്യ അത്താഴ വേളയിലെ വിശുദ്ധ കുർബാന സ്ഥാപനത്തിൽ നടക്കുക. പിറ്റേന്നു, നടക്കുന്ന രക്തം ചിന്തിയുള്ള ബലിയുടെ കൗദാശിക ആചരണമായിരുന്നു അത്. അപ്പത്തിന്റെയും വീഞ്ഞിന്റെയും സാദൃശ്യത്തിൽ അത് അനുവർത്തിക്കപ്പെടുമ്പോൾ, അതിൽ ആവിഷ്ക്കരിക്കപ്പെടുന്ന ത്യാഗവും, ശൂന്യവത്ക്കരണവും തന്റെ ശരീരത്തിൽ അനുഭവിച്ചിരുന്നു, ഈശോ. അതിന്റെ കാരണം ഒന്ന്, ഒന്നിന്റെ ആവർത്തനമല്ല,. അതുതന്നെയാണ് എന്നുള്ളതാണ്. ഇതെന്റെ ശരീരമാകുന്നുവെന്ന് അവിടുന്ന് ഉച്ചരിക്കുമ്പോൾ, ഇതു ഞാൻ തന്നെയാകുന്നുവെന്നാണ് സൂചിപ്പിക്കുക. ഇതെന്റെ രക്തമാകുന്നുവെന്നു അരുളി ചെയ്യുമ്പോൾ, ഇതെന്റെ ജീവനാകുന്നുവെന്നാണ് അവിടുന്നർത്ഥമാക്കുക. വിടപറയുന്ന നിമിഷങ്ങളിലും, തന്റെ സ്നേഹിതരോടൊപ്പം യുഗാന്ത്യത്തോളം കൂടെയായിരിക്കുവാൻ അവിടുന്നാഗ്രഹിക്കുന്നു. അങ്ങനെ ആ രാത്രിയിൽ ബലിവസ്തുവും, അർപ്പകനും, ബലിയുമായി അവിടുന്നു മാറുന്നു. ആ ത്യാഗോജ്ജ്വലസ്നേഹത്തിലൂടെ വിശുദ്ധ



കുർബാനയും, ശുശ്രൂഷാ പൗരോഹിത്യവും അവിടുന്നു സ്ഥാപിക്കുന്നു. വിടപറയലിന്റെ ദു:ഖം തളംകെട്ടിയ വേളയിലും തന്റെ ശിഷ്യരുടെ ത്രിത്വൈക ദൈവത്തിന്റെ ആവൃതിയിലേക്കുള്ള സ്വീകരണം സ്പഷ്ടമായി അവിടുന്നു സൂചിപ്പിക്കുന്നു. അങ്ങനെ അവർ ദൈവമക്കളുടെ സ്വത്വത്തിലേക്കുയരുന്നു. മഹാപ്രധാന പുരോഹിതനടുത്ത തന്റെ പ്രാർത്ഥനയിലൂടെ തന്റെ കുരിശിൽ സാധിതമാകുന്ന ഐക്യത്തെയും ദൈവിക സ്നേഹത്തിന്റെ പൂർണ്ണതെയും സൂചിപ്പിക്കുമ്പോൾ തന്നെ, അതോടൊപ്പം, പുതിയ ഉടമ്പടിയുടെ പരിചാരകനെന്ന നിലയിൽ പുതിയൊരു കൽപ്പനയും അവൻ അവർക്കു നൽകുന്നു. "നിങ്ങൾ പരസ്പരം സ്നേഹിക്കുവിൻ. ഞാൻ നിങ്ങളെ സ്നേഹിച്ചതുപോലെ നിങ്ങളും പരസ്പരം സ്നേഹിക്കുവിൻ" (യോഹ 13: 34). കുരിശിന്റെ തണലിലും അതിന്റെ വെളിച്ചത്തിലും, ക്ഷമിക്കുന്ന, ത്യജിക്കുന്ന, നിസ്വാർത്ഥമായ അവന്റെ സ്നേഹ

ത്തിന്റെ ആർദ്രത നാം അറിയുന്നു. അവന്റെ സഹനത്തിന്റെ തീച്ചൂളയുടെ മധ്യേ വിഭജിതമായ ഒരു ലോകത്തിനു പ്രത്യാശയുടെ പൊൻകിരണം നൽകാൻ അവിടുന്നു മടിക്കുന്നുമില്ല, അതിന്റെ ഏകാന്ത താഴ്‌വരയിൽ താൻ ഒറ്റയ്ക്കു നിൽക്കുമ്പോൾ പോലും; "ഞാൻ നിങ്ങൾക്കു സമാധാനം തന്നിട്ടു പോകുന്നു, എന്റെ സമാധാനം ഞാൻ നിങ്ങൾക്കു നൽകുന്നു" (യോഹ 14: 27).

അന്ത്യഅത്താഴം വാതിൽ തുറന്നെത്തുന്നത് ഗദ്സേമനിലെ തീവ്രവേദനയിലേക്കും തിരസ്ക്കാരാനുഭവത്തിന്റെ പാരമ്യത്തിലേക്കുമാണ്. മരണം വരെ അനുസരണമുള്ളവനായികൊണ്ട് (ഫിലിപ്പി 2:8), അന്ത്യ അത്താഴത്തിൽ മുൻകൂട്ടി സ്വീകരിച്ച പുതിയ ഉടമ്പടിയുടെ കാസാ തന്റെ പരമപിതാവിൽ നിന്നും അവിടുന്നു സ്വീകരിക്കുകയായിരുന്നു. ഗദ്സേമനിൽ തീവ്രവേദനയുടെ മൂർദ്ധന്യത്തിൽ അവിടുന്നാഗ്രഹിച്ചു; "എന്റെ പിതാവെ, കഴിയുമെങ്കിൽ ഈ പാനപാത്രം എന്നിൽ നിന്നകന്നു പോകട്ടെ" (മത്താ 26: 39). മതബോധനഗ്രന്ഥം ഇപ്രകാരം സാക്ഷിക്കുന്നു; "തന്റെ മനുഷ്യ പ്രകൃതിയെ സംബന്ധിച്ചിടത്തോളം മരണം ഉളവാക്കിയ ഭീകരത അവിടുന്നു വ്യക്തമാക്കുന്നു. നമ്മുടേതെന്നുപോലെ അവിടുത്തെ മനുഷ്യപ്രകൃതി നിത്യജീവനുവേണ്ടി നിശ്ചയിക്കപ്പെട്ടിട്ടുള്ളതാണ്; പക്ഷേ അതിന് നമ്മുടേതിൽ നിന്ന് വ്യത്യാസമുണ്ട്. മരണത്തിന്റെ കാരണമായ പാപത്തിൽ നിന്ന് അത് പൂർണ്ണമായും വിമുക്തമായിരുന്നു. സർവ്വോപരി അവിടുത്തെ മനുഷ്യ പ്രകൃതി ജീവന്റെ കാരണമായവന്റെ, സജീവനായവന്റെ ദൈവീകവ്യക്തിയാൽ ആദാനം ചെയ്യപ്പെട്ടതാണ്. പിതാവിന്റെ ഹിതം നിറവേറ്റണം എന്ന് തന്റെ മാനുഷിക മനസ്സിൽ നിശ്ചയിക്കുന്നതു വഴി തന്റെ മരണത്തെ രക്ഷാകരമായി അവിടുന്നു സ്വീകരിക്കുന്നു. അങ്ങനെ നമ്മുടെ പാപങ്ങൾ സ്വന്തം ശരീരത്തിൽ വഹിച്ചുകൊണ്ട് അവൻ കുരിശിലേറി" (CCC 612).

കർത്താവിന്റെ മരണം അതുല്യവും അന്തിമവുമായ ബലിയാണ്. ലോകത്തിന്റെ പാപം നീക്കുന്ന ദൈവിക കുഞ്ഞാടിലൂടെ മണ്ണയരായ മനുഷ്യരുടെ അന്തിമമായ വീണ്ടെടുപ്പു പൂർത്തിയാക്കുന്ന പെസഹാ ബലിയാണ് ക്രിസ്തുവിന്റെ മരണം. പാപമോചനത്തിനായി അനേകർക്കായി ചിന്തപ്പെട്ട ഉടമ്പടിയുടെ രക്തത്തിലൂടെ മനുഷ്യനെ ദൈവവുമായി അനുരഞ്ജിപ്പിച്ച്, അവനെ അവിടത്തോടുള്ള ഐക്യത്തിലേക്കു കൊണ്ടു വരുന്ന പുതിയ ഉടമ്പടിയുടെ ബലിയുമാണത്. അതോടൊപ്പം അതനന്യവും മറ്റെല്ലാ ബലികളെയും പൂർത്തിയാക്കുന്നതും അതിശയിപ്പിക്കുന്നതുമാണ്. ഒന്നാമതായി അതു പിതാവായ ദൈവത്തിന്റെ ദാനമാണ്. അതേസമയം, അത് മനുഷ്യനായ ദൈവപുത്രൻ നമ്മുടെ അനുസരണക്കേടിനു പരിഹാരമായി സ്വാതന്ത്ര്യത്തോടും സ്നേഹത്തോടും കൂടെ തന്റെ ജീവനെ പരിശുദ്ധാത്മാവിലൂടെ പിതാവിനു നൽകിയ സമർപ്പണവുമാണ്. നിത്യരക്ഷയുടെ കർത്താവെന്ന നിലയിൽ ക്രിസ്തുവിന്റെ ബലിയുടെ അതുല്യ സ്വഭാവത്തെ തെന്ത്രോസ് സുനഹദോസ് ഇപ്രകാരം ഊന്നിപറയുന്നു; "കുരിശു മരത്തിലുള്ള അവിടുത്തെ ഏറ്റവും വിശുദ്ധമായ പീഡാസഹനം നമുക്കു നീതികരണം നേടിതന്നു".

**കുരിശിലെ ഉദാത്ത ആതിഥേയത്വം**

ജീവദായകമായ മരണം നടന്ന ആ ദു:ഖ വെള്ളിയാഴ്ചയുടെ അന്തസത്തായി നിലനിൽക്കുന്നത് ഉദാത്തമായ ദൈവിക ആതിഥേയത്വമാണ്. തന്റെ ഏകജാതന്റെ കുരിശുലയർത്തപ്പെട്ട ഛിന്നഭിന്നമായ ശരീരത്തിലെ വിടവുകളിലൂടെ അനർഹരെയും, അപ്രതീക്ഷിതരെയും തന്റെ ഹൃദയത്തോട് ചേർത്തു പിടിക്കുകയായിരുന്നു ദൈവ പിതാവ്. കുരിശിലെ അവസാന വാക്കുകൾ, യേശുവിന്റെ അവസാന ഏഴു വചനങ്ങൾ ഈ ആതിഥ്യത്തെ കൂടുതൽ വിശദീകരിക്കുന്നു. അവ വിപ്ലവകരമാം വിധം നമ്മെ ദൈവഹൃദയത്തിന്റെ ഊഷ്മളതയിലേക്കു ക്ഷണിക്കുക മാത്രമല്ല, പിന്നെയോ അഗതികളെയും, പരദേശികളെയും, അനാഥരെയും, ശത്രുക്കളെയും, അപരിചിതരെയും നമ്മുടെ ഹൃദയത്തിലേക്കടുപ്പിക്കുവാനും ഉൾപ്പെടുത്തുവാനുമുള്ള ഒരു ആഹ്വാനം അവ കൂടിയായി മാറുന്നു.

ചരിത്ര വഴികളിലെ ഒരു ഇരുണ്ട ദിനമായി ദു:ഖവെള്ളിയെ കാണുവാൻ സാധിക്കും, വിശിഷ്യാ പാപമില്ലാത്തവൻ, പാപികളായ മനുഷ്യർക്കു വേണ്ടി കുരിശിക്കപ്പെടുമ്പോൾ. ആ ഇരുണ്ട ദിനത്തിൽ, കുരിശിലെ പീഡയുടെ പാരമ്യത്തിൽ കർത്താവിന്റെ പ്രകാശിത സ്വഭാവം വ്യക്തമായി ആവിഷ്ക്കരിക്കപ്പെടുന്നു; "പിതാവെ അവരോട് ക്ഷമിക്കണമെ; അവർ ചെയ്യുന്നതെന്തെന്ന് അവർ അറിയുന്നില്ല" (ലൂക്കാ 23:34). തന്റെ കുരിശിൽ തറയ്ക്കൽ ഉറപ്പിച്ച സ്വന്തം ജനത്തിനായും അതു നിറവേറ്റിയ സംവിധാനത്തിനായും പ്രാർത്ഥിക്കുക വഴിയായി ഒരു ക്രിസ്ത്യാനിയുടെ മരണത്തിന്റെ ഉദാത്തത ഉയർത്തിക്കാട്ടുകയാണിവിടെ. "അപരോന്മുഖത" എന്നൊരു പദം ഇവിടെ ഉപയോഗിക്കാമെങ്കിൽ, ഈശോ ചെയ്യുന്നത് അതു തന്നെയാണ്. തന്റെ ശരീരത്തിൽ അവശേഷിക്കുന്ന തികച്ചും തുച്ഛമായ ഊർജ്ജം തനിക്കുവേണ്ടി പ്രാർത്ഥിക്കാനുപയോഗിക്കാതെ അപരർക്കായി, അതും "ശത്രുക്കൾക്കായി" പ്രാർത്ഥിക്കുവാൻ അവിടുന്നു ഉപയോഗിക്കുന്നു. അന്ത്യനിമിഷങ്ങളുടെ വികാരവിക്ഷോഭങ്ങൾക്കിടയിലും അപരനെ പുൽകിയണയുന്ന ആതിഥേയത്വം, ഹൃദയവിശാലത പ്രകടമാണിവിടെ. "എനിക്കു ദാഹിക്കുന്നു"(യോഹ 19:28) വെന്നു പറയുമ്പോൾ അതു കുറെക്കൂടി ആർദ്രമാകുന്നു. സമരിയാക്കാരിയെന്ന അപരിചതയിൽ "ജീവജല"ത്തിന്റെ പ്രത്യാശ ഉയർത്തി ക്രമാനുഗതമായി വിശ്വാസവഴികളിലൂടെ അവളെ അനുധാവനം ചെയ്തുയർത്തിയ ക്രിസ്തു തന്നെയാണ് തനിക്കു ദാഹിക്കുന്നു വെന്നു പറയുക. കാനായിലെ വീഞ്ഞിന്റെ കുറവിനെ അതിശയകരമായി അകറ്റിയവൻ ദാഹജലത്തിനായി യാചിക്കുന്നത് തികച്ചും ഒരു വിരോധാഭാസമായി തോന്നാം. ഏവരുടെയും രക്ഷക്കായി ദാഹിക്കുന്ന, അവരെ ദൈവഹൃദയത്തിലേക്കു ചേർത്തണയ്ക്കുവാൻ വെമ്പുന്ന ഈശോയുടെ ആഗ്രഹത്തോടൊപ്പം, തന്നിൽ, തന്നെ ദ്രോഹിച്ചവരോട് വെറുപ്പിന്റെ, വിദ്വേഷത്തിന്റെ ഒരു തരിപോലും ബാക്കിയില്ലെന്ന് അടിവരയിടുന്നു അവിടുന്ന്, അവർ നൽകിയ പാനീയം സ്വീകരിക്കുമ്പോൾ. "സത്യമായി ഞാൻ നിന്നോടു പറയുന്നു, നീ ഇന്ന് എന്നോട് കൂടി പറുദീസായിൽ ആയിരിക്കും"(ലൂക്ക 23: 44). ആഘാതത്തിന്റെയും വിപത്തിന്റെയും പശ്ചാത്തലത്തിൽ, അതും സകലരും തന്നെ ദുഷിച്ചു പറയുമ്പോൾ അപരനെ



ചേർത്തണയ്ക്കുന്ന ആതിഥേയത്വം അവിടുന്ന് തുടരുന്നു. കുരിശിൽ തറയ്ക്കലിന്റെ ഭീകര രീതിശാസ്ത്രം ശ്വസനത്തെപോലും ദുഷ്ക്കരമാക്കിയിരുന്നു. അപ്പോഴും നല്ല കള്ളനിൽ ആശ്വാസത്തിന്റെ കുളിർ മഴ തൂകുവാൻ ഈശോ മനസ്സാകുന്നു. കൃപയുടെ സമൃദ്ധി അവനിലേക്കൊഴുക്കി, അവന്റെ പഴയ മനുഷ്യനെ നവീകരിച്ചു പുതിയ സൃഷ്ടിയായി ദൈവപിതാവിന്റെ ഹൃദയത്തിലേക്കു ചേർക്കുകയായിരുന്നു, കഠിന വ്യഥയുടെ നടുവിലും. അവിടുന്ന് "ഇതാ നിന്റെ മകൻ... ഇതാ നിന്റെ അമ്മ" (യോഹ 19: 27) കുരിശിന്റെ ചുവട്ടിൽ നിൽക്കുന്ന തന്റെ പ്രിയപ്പെട്ടവരിലേക്കും അവന്റെ ശ്രദ്ധ സവിശേഷമാം വിധം തിരിയുന്നു, പ്രാണവേദനയുടെ ആ തീച്ചൂളയിലും. കർത്താവിന്റെ അമ്മ അവിടുത്തെ രക്ഷാകര സഹനത്തിന്റെ രഹസ്യത്തിൽ മറ്റാരെയുംകാൾ അടുത്ത് ബന്ധപ്പെട്ടിരുന്നു. ആ അമ്മയെ നമ്മുടെ അമ്മയായും യോഹന്നാനെ അവളുടെ മകനായി സമർപ്പിക്കുക വഴിയായി നാമോരോരുത്തരെയും അവളുടെ മാതൃ സംരക്ഷണത്തിനായി പ്രതിഷ്ഠിക്കുകയും ചെയ്യുകയായിരുന്നു അപ്പോൾ. ഞാൻ നിങ്ങളെ ഒരിക്കലും അനാഥരായി വിടുകയില്ലായെന്നു അരക്കിട്ടുറപ്പിക്കുകയയായിരുന്നു അവിടുന്നു. "എന്റെ ദൈവമെ, എന്റെ ദൈവമെ, എന്തുകൊണ്ട് നീ എന്നെ ഉപേക്ഷിച്ചു" (മത്താ 27:46). 22-ാം സങ്കീർത്തനം ആണ് ഈശോ ഇവിടെ ചൊല്ലുക. ലോകത്തിന്റെ മഥിക്കുന്ന പാപത്തിന്റെ ഭാരത്തിന്റെ ഭീകരതയിലാണ് ദൈവതിരസ്ക്കരണത്തിന്റെ ഈ രോദനം അവിടുന്ന് നടത്തുക. നാം ക്ഷമിക്കപ്പെടുവാൻ അവൻ തിരസ്ക്കരണം ഏറ്റുവാങ്ങുന്നു. ആതിഥേയത്വത്തിന്റെ പാരമ്യമാണിവിടെ അരങ്ങേറുക. ദൈവസാന്നിധ്യനിഷേധം തന്നിലേക്ക് സ്വാംശീകരിച്ച്, അവയ്ക്കു പരിഹാരമർപ്പിച്ച് സകലരെയും പിതാവിന്റെ ഹൃദയത്തിലേക്കു കൂട്ടിക്കൊണ്ടു പോവുകയായിരുന്നു, ആ ഏകജാതൻ. "പിതാവെ, അങ്ങയുടെ കരങ്ങളിൽ എന്റെ ആത്മാവിനെ ഞാൻ സമർപ്പിക്കുന്നു" (ലൂക്കാ 23:46). മരണത്തിന്റെ നിഴൽ വീണ താഴ്‌വരയിലും അതിന്റെ വ്യഥയുയർത്തുന്ന ആകുലതകളുടെ നടുവിലും പരമപിതാവിനോടുള്ള തന്റെ അചഞ്ചലസ്നേഹം പ്രകടിപ്പിക്കുകയാണ് ഈശോ, ഇവിടെ. 31-ാം സങ്കീർത്തനത്തിലെ ഒരു വചനം കടമെടുക്കുകയാണിവിടെ. ആ പ്രാർത്ഥനയിലൂടെ ഇഹലോഹവാസമൊക്കെയും പിതാവിന്റെ ഹൃദയത്തോടു ചേർന്നു നിന്ന ഏകജാതൻ, ആ ഹൃദയത്തിൽ വീണലിയുവാൻ സമർപ്പിക്കുകയായിരുന്നു ഇഹലോക ജീവിതത്തിന്റെ ആ അവസാന നിമിഷങ്ങളിൽ. പിതാവിന്റെ ഹൃദയത്തിലേക്കു, മരണം വഴിയായി നടന്നു നീങ്ങുന്ന ആ നിമിഷങ്ങളുടെ നിർണ്ണായകതയാണ്, രക്ഷാകരമാനമാണ്, തന്നെ കുരിശിലേറ്റാൻ കാര്യദർശിത്വം വഹിച്ച ശതാധിപനെ ദൈവത്തെ സ്തുതിക്കാൻ ഇടയാക്കുക. അതും ആൾക്കൂട്ടത്തിനിടയിലെ ആരവമേറിയ ദൂഷണങ്ങൾക്കിടയിൽ, "ഈ മനുഷ്യൻ തീർച്ചയായും നീതിമാനായിരുന്നു" (ലൂക്കാ 23: 47). മരണത്തിന്റെ നിമിഷത്തിലും അകന്നു കഴിഞ്ഞവനെ ചേർത്തണച്ചു പിതാവിനു സമർപ്പിക്കുന്ന ഈശോ ആരും ഇനിയും അന്യരോ, പരദേശികളോ അല്ലെന്നു പ്രഖ്യാപിക്കുകയായിരുന്നു അപ്പോൾ. "എല്ലാം പൂർത്തിയായിരിക്കുന്നു" (യോഹ 19: 30) തന്റെ കടന്നു പോകൽ പൂർത്തിയാകുന്ന നിമിഷം. ജീവൻ ത്യജിച്ചു ജീവൻ നൽകി മോചനദ്രവ്യമായി മാറിയ രക്ഷാകര നിമിഷം. സാത്താനെ തോൽപിച്ച്, മരണത്തിന്റെ വിഷം ഇല്ലാതാക്കിയ രക്ഷാകര മരണം സംഭവിച്ച നിമിഷം. കുരിശാകുന്ന ബലിവേദിയിൽ അവൻ, പിതാവിലേക്കുള്ള വാതായനം ആവുകയായിരുന്നു, അതും മാനവകുലത്തിന്റെ നിഷേധം എന്നെന്നേയ്ക്കുമായി അവസാനിപ്പിച്ചു കൊണ്ട്. ലീമായിലെ വിശുദ്ധ റോസ് പറയുന്നു; "പറുദീസയിലേക്കുള്ള ഏകവും സത്യവുമായ ഗോവണി ഇതാണ്. സ്വർഗത്തിലേക്കു കയറാൻ കുരിശല്ലാതെ മറ്റൊരു മാർഗവുമില്ല".

ഈ വിചിന്തനം അവസാനിക്കുമ്പോൾ, നാം മനസ്സിലാക്കുന്നു, ക്രിസ്തുവിന്റെ ബലിയിൽ നമ്മുടെ ഭാഗഭാഗിത്വത്തിന്റെ അവശ്യകത. ദൈവത്തിനും മനുഷ്യർക്കുമിടയിലെ ഏക മധ്യസ്ഥനായ ക്രിസ്തുവിന്റെ അതുല്യ ബലിയാണ് കുരിശ്. മനുഷ്യാവതാരം ചെയ്ത അവിടുത്തെ ദൈവികവ്യക്തിയിൽ, മതബോധനഗ്രന്ഥം സൂചിപ്പിക്കുന്നതുപോലെ; "ഓരോ മനുഷ്യനോടും അവിടുന്നു ഒരു വിധത്തിൽ ഐക്യപ്പെട്ടിരിക്കുന്നതുകൊണ്ട് പെസഹാ രഹസ്യത്തിൽ പങ്കാളികളാക്കപ്പെടാനുള്ള സാധ്യത, ദൈവത്തിനു മാത്രം അറിയാവുന്ന രീതിയിൽ എല്ലാവർക്കും നൽകപ്പെടുന്നു. തങ്ങളുടെ കുരിശ് എടുത്തു അവിടുത്തെ അനുഗമിക്കുവാൻ അവിടുന്നു തന്റെ ശിഷ്യരെ ആഹ്വാനം ചെയ്യുന്നു. കാരണം ക്രിസ്തു നമുക്കുവേണ്ടി സഹിച്ചു. അവിടുത്തെ കാലടികളെ പിന്തുടരുവാൻ നമുക്കൊരു മാതൃക നൽകുകയും ചെയ്തു. യഥാർത്ഥത്തിൽ, തന്റെ രക്ഷാകരബലിയോട് അതിന്റെ പ്രഥമ ഗുണഭോക്താക്കളെയും ബന്ധപ്പെടുത്തുവാൻ യേശു അഭിലഷിക്കുന്നു" (CCC 618). അപ്പോൾ സുരഭിലമായ ആ ബലി നമ്മെ നമ്മുടെ വിളിക്കനുസരണമുള്ള ജീവിതം നയിക്കുവാൻ ആഹ്വാനം ചെയ്യുന്നു; യേശുക്രിസ്തുവിന്റെ ഉദാത്ത മനോഭാവത്തോടെ.



# യേശുവിന്റെ തിരുവുത്ഥാനത്തിന്റെ ചരിത്രപരമായ പ്രസക്തി

സി. ഡോ. ആർദ്ര എസ്.ഐ.സി.

ചരിത്രത്തിന്റെ ചക്രവാളങ്ങളെ ഭേദിച്ച് ഒരു പുതിയ ചരിത്രത്തെ രൂപപ്പെടുത്തിയ ചരിത്രപരമായ ഒരു സംഭവമാണ് നമ്മുടെ കർത്താവിന്റെ പുനരുത്ഥാനം. ലോകത്തെ മാറ്റി മറിച്ചതും, മനുഷ്യവംശത്തിന്റെ ജീവിതഗതിയെ പുനരാഖ്യാനം ചെയ്തുമായ ഒരു പുതുമ യേശുവിന്റെ ഉത്ഥാനത്തിൽ സത്യമായി സംഭവിച്ചു. യേശുവിന്റെ ഉത്ഥാനം മരിച്ചു പോയ ഒരാളുടെ പുതുജീവനം (resuscitation) എന്ന അത്ഭുതം ആയിരുന്നില്ല. അങ്ങനെയായിരുന്നെങ്കിൽ, ലോകത്തിനോ, മനുഷ്യാസ്തിത്വത്തിനോ അതൊരു മാറ്റവും വരുത്തുകയില്ലായിരുന്നു. മരിച്ച വ്യക്തി ഭിഷഗ്വരന്മാരുടെ സഹായത്താൽ ജീവിതത്തിലേക്ക് തിരിച്ചു വന്ന് ജീവന്റെ നിയമങ്ങൾക്കു വിധേയമായി വീണ്ടും മരിക്കുന്ന സംഭവങ്ങൾ സുവിശേഷത്തിൽ തന്നെ രേഖപ്പെടുത്തിയിട്ടുണ്ട്. ഉദാഹരണമായി നായിനിലെ വിധവയുടെ മകന്റെയും (ലൂക്കാ 7:11-17), ജായ്റോസിന്റെ മകളുടെയും (മർക്കോ 5:22-34, 35-43) ലാസറിന്റെയും (യോഹ 11:1-44) മരണങ്ങൾ. മരണശയ്യയിൽ നിന്ന് അവർ ജീവിതത്തിലേക്ക് കുറച്ചു നാളത്തേക്ക് തിരിച്ചു വരികയും, പിന്നീട് അവർ എന്നന്നേക്കുമായി മരിക്കുകയും ചെയ്തു.

മനുഷ്യപുത്രന്റെ ഉത്ഥാനത്തിൽ സംഭവിച്ചത് തീർത്തും വ്യത്യസ്ഥമായ ഒരു ജൈവക്കുതിപ്പായിരുന്നു (ontological leap). പൂർണ്ണമായും പുതിയതായ ഒരു ജീവന്റെ രൂപത്തിലേക്കാണ് യേശു ഉത്ഥാനം ചെയ്തത്. ആ പുതിയ ജീവരൂപമാകട്ടെ, മരണം, അഴിയൽ എന്നീ സാധാരണ ജീവിതനിയമത്തിന് വിധേയമല്ലാത്തതാണ്. സ്വഭാവിക നിയമത്തിന് അതീതമായി ഈ പുതിയ ജീവിതം മനുഷ്യാസ്ഥിത്വത്തിനു പുതിയ മാനങ്ങളും, ചക്രവാളങ്ങളും തുറന്നിടുന്നു. അക്കാരണത്താൽ തന്നെ ഭൂതകാലത്തു നടന്ന ഒരു ഒറ്റപ്പെട്ട സംഭവമല്ല ഉത്ഥാനം. അത് മാനവകുലത്തിലെ സകല മനുഷ്യരെയും ബാധിക്കുന്ന ഒരു രക്ഷാകര സംഭവം ആണ്.

## മരിച്ചവരിൽ നിന്നുള്ള യേശുവിന്റെ ഉത്ഥാനം

"ക്രിസ്തു ഉയിർപ്പിക്കപ്പെട്ടില്ലെങ്കിൽ ഞങ്ങളുടെ പ്രസംഗം വ്യർത്ഥമാണ്. നിങ്ങളുടെ വിശ്വാസവും വ്യർത്ഥം. മാത്രമല്ല, ഞങ്ങൾ ദൈവത്തിനുവേണ്ടി കപടസാക്ഷ്യം വഹിക്കുന്നവരായിത്തീരുന്നു. എന്തെന്നാൽ ദൈവം ക്രിസ്തുവിനെ ഉയിർപ്പിച്ചു എന്നു ഞങ്ങൾ സാക്ഷ്യപ്പെടുത്തി (1 കോറി 15:14-15). മരിച്ചവർ യഥാർത്ഥത്തിൽ ഉയർപ്പിക്കപ്പെടുന്നില്ലെങ്കിൽ ദൈവം ക്രിസ്തുവിനെയും ഉയിർപ്പിച്ചിട്ടില്ല. മരിച്ചവർ ഉയിർപ്പിക്കപ്പെടുന്നില്ലെങ്കിൽ ക്രിസ്തുവും ഉയിർപ്പിക്കപ്പെട്ടിട്ടില്ല.



എന്നാൽ നിദ്ര പ്രാപിച്ച എല്ലാവരുടെയും ആദ്യഫലമായി ക്രിസ്തു മരിച്ചവരുടെ ഇടയിൽ നിന്നും ഉയിർപ്പിക്കപ്പെട്ടു" (1 കോറി 15:16,20).

യേശുവിന്റെ തിരുവുത്ഥാനവും, ക്രിസ്തുവിൽ വിശ്വസിക്കുന്നവരുടെ പുനരുത്ഥാനവും തമ്മിൽ അഭേദ്യമായിക്കണ്ട് അവ തമ്മിൽ കൂട്ടിയിണക്കിയാണ് പൗലോസ്, ഉയിർപ്പ് എന്ന സത്യത്തെ അവതരിപ്പിച്ചിരിക്കുന്നത്. മനുഷ്യന്റെ അസ്ഥിത്വത്തിനു തന്നെ പുതിയ പൊരുളും തെളിവും തന്ന ഒരു സാർവ്വലൗകീക സംഭവമായിട്ടാണ് പൗലോസ് തിരുവുത്ഥാനത്തെ അവതരിപ്പിച്ചിരിക്കുന്നത്.

### സൃഷ്ടപ്രപഞ്ചം കാത്തിരുന്ന പരിണാമം

ഉത്ഥാന വിവരണങ്ങൾ തികച്ചും അതിന്ദ്രീയമാണ്. നമ്മുടെ പഞ്ചേന്ദ്രിയങ്ങളുടെ അനുഭവതലത്തിനു അതീതമായ ഒരു സംഗതിയെക്കുറിച്ചുള്ള വിവരണമാണ് അത്. തീർത്തും മുൻപ് ഒരിക്കലും സംഭവി ക്കാത്ത കാര്യങ്ങളെക്കുറിച്ചാണ് അത് സംസാരിക്കുന്നത്. യാഥാർത്ഥ്യത്തിന്റെ വെളിപ്പെടുത്തപ്പെട്ട ഒരു പുതിയ ചക്രവാളത്തെക്കുറിച്ചാണ് അത് വാചാലമാകുന്നത്. മുൻപ് കണ്ടിട്ടില്ലാത്തതും, അറിഞ്ഞിട്ടില്ലാത്തതും എന്നാൽ കാലത്തിൽ വെളിപ്പെടുത്തപ്പെട്ടതുമായ ഒരു യാഥാർത്ഥ്യം യാഥാർത്ഥ്യമല്ലാതെ വരുമോ? മുൻപുണ്ടായിരുന്നതു മാത്രമേ എന്നും ഉണ്ടാകാൻ പാടുള്ളുവോ? ഇപ്പോൾ സ്ഥിതി ചെയ്യുന്നവയ്ക്കപ്പുറമായവ സംഭവിക്കാൻ പാടില്ല എന്നില്ലല്ലോ. അപ്രതീക്ഷിതമായത് സംഭവിച്ചാൽ അത് ശാസ്ത്രത്തിനു വിരുദ്ധമാകില്ലല്ലോ. തീർത്തും നവീനമായതും, ഭാവനാതീതവുമായ കാര്യങ്ങൾ ചരിത്രത്തിൽ സംഭവിക്കുന്നുണ്ടല്ലോ. യഥാർത്ഥത്തിൽ ദൈവത്തിന് മനുഷ്യാസ്ഥിത്വത്തിന് ഒരു പുതിയ അവസ്ഥ സംജാതമാക്കാൻ കഴിയില്ലേ? ഏറ്റവും ശ്രേഷ്ഠതരവും ഉന്നതവുമായ ഒരു "പരിണാമക്കുതിപ്പിനല്ലേ" സൃഷ്ട പ്രപഞ്ചം കാത്തിരുന്നത്? അത് യാഥാർത്ഥ്യമല്ലെന്ന് ശാസ്ത്രത്തിനു പറയാനാവില്ലല്ലോ. സൃഷ്ടി ജീർണ്ണതയുടെ അടിമത്വത്തിൽ നിന്നും മോചിതമാകുന്നതും, മരണത്തെ തന്നെ തോല്പിക്കുന്നതുമായ ആ ജൈവക്കുതിപ്പിനാണല്ലോ സൃഷ്ടപ്രപഞ്ചം നിശ്ശബ്ദമായി ആകാംക്ഷയോടെ കാത്തിരുന്നത് (cf റോമ 8:21). ഒരു നവശക്തിയോടു കൂടിയും, ഒരു പുതിയ വ്യവസ്ഥാക്രമത്തോടു കൂടിയും, നിഗൂഢാത്മക പ്രത്യക്ഷപ്പെടലുകളിലൂടെയുമാണ് തിരുവുത്ഥാനം ഈ പ്രപഞ്ചത്തിലേക്ക് പ്രവേശിച്ചത്. അതിന്റെ മുമ്പിൽ നിന്നുകൊണ്ട്, സാക്ഷികളായി കുറച്ചു പേർ ഉദ്ഘോഷിച്ചു: ക്രിസ്തു സത്യമായും ഉയിർപ്പിക്കപ്പെട്ടിരിക്കുന്നു എന്ന്.

### വി. ലിഖിതങ്ങളിലെ ഉത്ഥാനസാക്ഷ്യങ്ങൾ

#### 1. ശൂന്യമായ കല്ലറ

യേശുവിന്റെ ഉത്ഥാനത്തെക്കുറിച്ചുള്ള ശക്തമായ സാക്ഷ്യങ്ങൾ നാം കണ്ടെത്തുന്നത് വിശുദ്ധ വേദഗ്രന്ഥങ്ങളിലാണ്. അതിൽ ഒന്നാമതായി കാണുന്ന സാക്ഷ്യം ആണ് ശൂന്യമായ കല്ലറ. വി. ഗ്രന്ഥത്തിൽ നാം വായിക്കുന്നതും, സഭയുടെ വിശ്വാസപ്രഖ്യാപനത്തിൽ ഉൾപ്പെട്ടിരിക്കുന്നതുമായ കാര്യമാണ് "അവൻ സംസ്ക്കരിക്കപ്പെട്ടു" എന്ന യാഥാർത്ഥ്യം. യേശു യഥാർത്ഥത്തിൽ മരിച്ചു എന്നും, എല്ലാ മനുഷ്യന്റെയും, അനിഷേധ്യ ഭാഗധേയമായ മരണത്തിൽ അവൻ മുഴുവനായി പങ്കു ചേർന്നെന്നും ഇത് വ്യക്തമാകുന്നു. യേശുവിന്റെ ശവകുടീരം ഏതെന്നും യഹൂദർക്ക് വ്യക്തമായി അറിയാമായിരുന്നുതാനും. ആധുനിക ദൈവശാസ്ത്ര ചർച്ചകളിലും, വിശ്വാസ വിചാര സംവാദങ്ങളിലും മുഴങ്ങിക്കേൾക്കുന്ന ഒരു കാര്യമാണ് ശൂന്യമായ കല്ലറ കൊണ്ട് മാത്രം യേശുവിന്റെ ഉത്ഥാനം തെളിയിക്കാനാവില്ല എന്ന നിഗമനം. സ്വഭാവികമായും, ശൂന്യമായ കല്ലറ അതിൽത്തന്നെ ഉത്ഥാനത്തെ തെളിയിക്കുന്നില്ല. ഉദാഹരണമായി വി. യോഹന്നാന്റെ വിവരണത്തിൽ മറിയം മഗ്ദലേന കല്ലറ ശൂന്യമായിരിക്കുന്നു എന്നു കണ്ടിട്ട് ആരോ യേശുവിന്റെ ശരീരം എടുത്തു കൊണ്ടുപോയി എന്നാണ് കരുതിയത് (യോഹ 20:13,15). ശൂന്യമായ കല്ലറ ഉത്ഥാനത്തിന്റെ തെളിവല്ല; എന്നാൽ വി. ഗ്രന്ഥ വ്യാഖ്യാതക്കൾ ചൂണ്ടിക്കാണിക്കുന്നത് അക്കാലത്ത് ജറുസലേമിൽ ആരെങ്കിലും യേശുവിന്റെ മൃതശരീരം കല്ലറയിൽ കിടക്കുന്നതായി ചൂണ്ടിക്കാണിച്ചിരുന്നെങ്കിൽ, അന്നത്തെ ജറുസലേമിൽ യേശുവിന്റെ ഉത്ഥാനത്തെക്കുറിച്ചുള്ള, പ്രഘോഷണം അസാദ്ധ്യമാകുമായിരുന്നു എന്നാണ്. ശൂന്യമായ കല്ലറ ഉത്ഥാനത്തെ തെളിയിക്കുന്നില്ല എന്നു സമ്മതിച്ചാലും, അത് ഉത്ഥാന വിശ്വാസത്തിന്റെ അവശ്യ വ്യവസ്ഥയായിരുന്നു എന്ന യാഥാർത്ഥ്യം സമ്മതിച്ചേ മതിയാകൂ.

ശൂന്യമായ കല്ലറയെക്കുറിച്ച് നാലു സുവിശേഷകന്മാരും പ്രതിപാദിച്ചിട്ടുള്ളതു കൂടാതെ, പത്രോസിന്റെ പെന്തക്കുസ്താ പ്രഭാഷണത്തിലെ ഒരു ഭാഗം കൂടി നാം മനസ്സിലാക്കേണ്ടതുണ്ട്. യേശുവിന്റെ ഉത്ഥാനത്തെക്കുറിച്ച് പത്രോസ് ആദ്യമായി നടത്തിയ പ്രഖ്യാപനത്തിൽ ഇങ്ങനെ ഉദ്ഘോഷിച്ചു. "എന്റെ ഹൃദയം സന്തോഷിച്ചു, എന്റെ നാവു സ്തോത്രമാലപിച്ചു; എന്റെ ശരീരം പ്രത്യാശയിൽ നിവസിക്കും. എന്തെന്നാൽ എന്റെ ആത്മാവിനെ അവിടുന്ന് പാതാളത്തിൽ ഉപേക്ഷിക്കുകയില്ല. അവിടുത്തെ പരിശുദ്ധൻ ജീർണ്ണിക്കുവാൻ അവിടുന്ന് അനുവദിക്കുകയുമില്ല" (അപ്പ. 2:26-27). പ്രവാചകനും, രാജാവുമായ ദാവീദ് തന്റെ സങ്കീർത്തനത്തിലാണ് ഈ ഭാഗം ആദ്യമായി എഴുതിച്ചേർത്തിരിക്കുന്നത് (സങ്കീ 16:10). ദാവീദിന്റെ പ്രവചനം അദ്ദേഹത്തിൽ പൂർത്തിയതായി നാം കാണുന്നില്ല. കാരണം അപ്പസ്തോലപ്രവർത്തനത്തിൽ അവൻ മരിക്കുകയും, സംസ്ക്കരിക്കപ്പെടുകയും ചെയ്തു. അവന്റെ ശവകുടീരം ഇന്നും നമ്മുടെയിടയിൽ ഉണ്ടല്ലോ (അപ്പ. 2:29).

ദാവീദിന്റെ ജഡം സ്ഥിതി ചെയ്യുന്ന ശവകുടീരം അവൻ ഉയിർത്തിട്ടില്ല എന്നത് സാക്ഷിക്കുന്നു. എന്നാൽ ദാവീദിന്റെ സങ്കീർത്തനം അതിൽത്തന്നെ സത്യമാണ്. കാരണം പ്രവാചകൻ വരാനിരിക്കുന്ന ദാവീദിനെ ഉദ്ദേശിച്ചാണ് അത് പറഞ്ഞിരിക്കുന്നത്. യഥാർത്ഥ ദാവീദായി വെളിപ്പെട്ടവൻ കർത്താവായ യേശുക്രിസ്തുവാണ്. കാരണം യേശുക്രിസ്തുവിന്റെ കാര്യത്തിൽ ഈ വാഗ്ദാനം കണിശമായി നിറവേറിയിരിക്കുന്നു. അതുകൊണ്ടാണ് അവൻ പാതാളത്തിൽ ഉപേക്ഷിക്കപ്പെട്ടില്ല; അവന്റെ ശരീരം ജീർണ്ണിക്കാൻ ഇടയായതുമില്ല എന്നു ക്രിസ്തുവിന്റെ പുനരുത്ഥാനത്തെ മുൻകൂട്ടി ദർശിച്ചുകൊണ്ട് ദാവീദ് പ്രവചിച്ചത്.

"ജീർണ്ണിക്കുകയില്ല" എന്ന വാക്ക് ഉത്ഥാനത്തിന്റെ ഒരു പ്രായോഗിക നിർവചനമാണ്. ജഡം ജീർണ്ണിക്കാൻ തുടങ്ങുകയും, അതിന്റെ മൂല പദാർത്ഥങ്ങളിലേക്ക് വേർതിരിക്കപ്പെട്ട് മണ്ണോടു മണ്ണായി മനുഷ്യൻ പൊടിഞ്ഞില്ലാതാകുകയും ചെയ്യുമ്പോഴാണ് മരണം ഒരാളെ കീഴ്പ്പെടുത്തി എന്ന് തീർച്ചയാകുന്നത്. ഉത്ഥാനം സാരാംശത്തിൽ തീർച്ചപ്പെടുത്തുന്നത് യേശുവിന്റെ ശരീരം ജീർണ്ണിച്ചില്ല എന്നാണ്. ഈ അർത്ഥത്തിൽ ഉത്ഥാനപ്രഘോഷണത്തിന്റെ ശക്തമായ ഒരു ഘടകമാണ് ശൂന്യമായ കല്ലറ.

**2. മൂന്നാം ദിവസം**

വി. പൗലോസ് കോറിന്ത്യർക്കുള്ള ലേഖനത്തിൽ ഇപ്രകാരം എഴുതിയിരിക്കുന്നു "ക്രിസ്തു നമ്മുടെ പാപങ്ങൾക്കുവേണ്ടി മരിക്കുകയും സംസ്കരിക്കപ്പെടുകയും, എഴുതപ്പെട്ടിരുന്നതുപോലെ മൂന്നാം നാൾ ഉയിർപ്പിക്കപ്പെടുകയും ചെയ്തു" (1 കോറി 15:4). വിശുദ്ധ ലിഖിതങ്ങൾ യേശുവിൽ നിറവേറിയത് വെറും വാക്കായിട്ടല്ല, യാഥാർത്ഥ്യമായിട്ടാണ് വി. ഗ്രന്ഥം സാക്ഷ്യപ്പെടുത്തുന്നത്. വി. ലിഖിതങ്ങളുടെ പൂർത്തീകരണം കണ്ടെത്തുവാൻ നമുക്ക് സഹായമാകുന്നത് പതിനാറാം സങ്കീർത്തനം 10-ാം വാക്യവും, അതിൽ അടിസ്ഥാനമായത് ഏശയ്യാ പ്രവചനവുമാണ് (53-ാം അദ്ധ്യായം). മൂന്നാം ദിവസം എന്ന പ്രയോഗം കുരിശിലെ ആ കൊടുംകൊലയ്ക്കുശേഷം



ശിഷ്യന്മാർക്ക് ചരിത്രപരമായ ദിശാവ്യതിയാനം ഉണ്ടാക്കത്തവിധം ഒരു സംഭവം നടന്ന ദിവസമാണ്. ജോസഫ് ബ്ലാങ്ക് ഇങ്ങനെ പറയുന്നു: "മൂന്നാം ദിവസം എന്ന പ്രയോഗശൈലി സമയത്തെ സൂചിപ്പിക്കുന്ന ഒന്നാണ്. അത് സുവിശേഷങ്ങളിലെ ക്രൈസ്തവ പാരമ്പര്യത്തോട് പൊരുത്തപ്പെടുന്നതുമാണ്. ശൂന്യമായ കല്ലറ കണ്ടെത്തിയ ദിവസത്തെയാണ് അത് സൂചിപ്പിക്കുന്നത്." (Joseph Blank, *Paulus und Jesus*, 156)

ബൈബിൾ പണ്ഡിതന്മാർ മൂന്നാം ദിവസത്തെ കാണുന്നത് വെള്ളിയാഴ്ചക്കുശേഷമുള്ള മൂന്നാം ദിവസം; അതായത് ആഴ്ചയുടെ ആദ്യദിവസമായ ഞായറാഴ്ചയെ ആണ്. ഉത്ഥിതനായ കർത്താവു മായുള്ള ആദ്യ കൂടിക്കാഴ്ചയാണ് ആ ദിനത്തിന്റെ പ്രത്യേകത. ക്രിസ്തീയ സമുദായം ആരാധനയ്ക്കായി സമ്മേളിച്ചിരുന്ന ദിവസമായി പുതിയനിയമത്തിന്റെ ഏറ്റവും ആദ്യഘട്ടത്തിൽത്തന്നെ ഈ ദിവസം രേഖപ്പെടുത്തിയിട്ടുള്ളതാണ് (1 കോറി. 16:2; നടപടി. 20:7; വെളി.1:10).

അന്ത്യോഖ്യായിലെ വി. ഇഗ്നേഷ്യസ് യഹൂദരുടെ സാബത്തു സംസ്കൃതിയെ ക്രിസ്ത്യാനികളുടെ ഞായറാഴ്ചയാചരണം മാറ്റി മറിച്ചതിനു തെളിവു നല്കുന്നുണ്ട്. "പൗരാണികമായ ആചാരങ്ങളോടു കൂറ് പുലർത്തിയിരുന്നവർ, സാബത്താചരണം ഉപേക്ഷിച്ച് കർത്താവിന്റെ ദിനമനുസരിച്ച് ജീവിതം ക്രമപ്പെടുത്താൻ തുടങ്ങി എന്ന് എഴുതിയിരിക്കുന്നു." (Ignatius of Antioch, *Ad Magn.*, 9:1) സൃഷ്ടി വിവരണത്തിന്റെയും ദൈവപ്രമാണങ്ങളുടെയും അടിസ്ഥാനത്തിൽ പഴയനിയമ പാരമ്പര്യം സാബത്താചരണത്തിനു കൊടുത്ത അപാരമായ പ്രാധാന്യത്തെ മനസ്സിലാക്കിയാൽ അതിന്റെ സ്ഥാനത്ത് ആഴ്ചയുടെ ആദ്യദിവസത്തെ (ഞായറാഴ്ചയെ) പ്രതിഷ്ഠിക്കണമെങ്കിൽ അത്യസാധാരണമായ സ്വാധീനം ചെലുത്താവുന്ന ഒരു സംഭവം നടന്നിരിക്കണം. ആത്മാവിൽ ആഴപ്പെട്ട ഒരു സംഭവത്തിനു മാത്രമേ ആഴ്ചയുടെ മതസംസ്കാരത്തെ മുഴുവൻ മാറ്റിമറിയ്ക്കാൻ കഴിയൂ. ക്രിസ്തീയ സമുദായത്തിന്റെ ആദ്യഘട്ടത്തിൽത്തന്നെ കാണുന്ന കർത്താവിന്റെ ദിനത്തിന്റെ ആചരണം ആ ദിനം ഉത്ഥിതനായ കർത്താവുമായി നടന്ന കൂടിക്കാഴ്ചയിൽ നിന്നും ഉത്ഭവിച്ചതാണെന്ന യാഥാർത്ഥ്യത്തിലേക്ക് നമ്മെ എത്തിക്കുന്നു.

**3. ഉത്ഥിതന്റെ പ്രത്യക്ഷപ്പെടലുകൾ**

സുവിശേഷകന്മാർ നാലുപേരും യേശുവിന്റെ ഉത്ഥാനത്തെക്കുറിച്ചുള്ള വിവരണങ്ങൾ നല്കിയിട്ടുണ്ട്. ശൂന്യമായ കല്ലറയിൽ വച്ചു ഉത്ഥിതനായ കർത്താവ് മഗ്ദലനമറിയത്തിനും യാക്കോബിന്റെ അമ്മയായ മറിയത്തിനും പ്രത്യക്ഷപ്പെടുന്നതിനു പുറമെ, ഗലീലിയിൽ വച്ച് പതിനൊന്നു പേർക്ക് പ്രത്യക്ഷപ്പെടുന്ന കാര്യം മത്തായി വർണ്ണിച്ചിട്ടുണ്ട്. ലൂക്കായാകട്ടെ ജറുസലേമിലെ പാരമ്പര്യങ്ങൾക്കാണ് പ്രാധാന്യം കൊടുത്തിരിക്കുന്നത്. യോഹന്നാൻ ഗലീലിയിലേയും, ജറുസലേമിലെയും പ്രത്യക്ഷപ്പെടലുകൾ വിവരിക്കുന്നുണ്ട്. മർക്കോസിന്റെ സുവിശേഷത്തിൽ സ്ത്രീകൾ ശൂന്യമായ കല്ലറ കണ്ടെത്തുന്നതും, തിരു വുത്ഥാനത്തിന്റെ സന്ദേശവും, പത്രോസിനും, പന്ത്രണ്ടു പേർക്കും ഉത്ഥിതൻ പ്രത്യക്ഷപ്പെട്ടതിനെക്കുറിച്ചുള്ള അറിവും കൃത്യമായി പങ്കുവച്ചിട്ടുണ്ട്.



എന്നാൽ ഒരു കാര്യം നമ്മുടെ ശ്രദ്ധയ്ക്ക് വിഷയീഭവിക്കേണ്ടതായിട്ടുണ്ട്. അതായത് സുവിശേഷങ്ങളിൽ പ്രത്യക്ഷീകരണ സംഭവങ്ങളിൽ (ഉദാ. എമ്മാവൂസിലേക്ക് പോയ ശിഷ്യന്മാരൊടൊപ്പം അവൻ അനുയാത്ര ചെയ്യുന്നു (ലൂക്കാ. 24:13–31), തന്റെ പാർശ്വത്തിലെ മുറിവ് സ്പർശിക്കാൻ തോമസിനെ ക്ഷണിക്കുന്നു (യോഹ. 20:27), ഒരു കഷണം വറുത്ത മീൻ അവൻ ഭക്ഷിക്കുന്നു (ലൂക്കാ 24:42); ഈ സംഭവങ്ങൾ അവിടുത്തെ ശാരീരിക സാന്നിദ്ധ്യം വെളിപ്പെടുത്തുന്നുണ്ടെങ്കിലും മരണത്തിനു മുമ്പുള്ള അസ്ഥിത്വത്തിലേക്ക്, മരണത്തിൽ നിന്നും തിരിച്ചുവന്ന ഒരു വനായിട്ടല്ല സുവിശേഷകന്മാർ യേശുവിനെ അവതരിപ്പിച്ചിരിക്കുന്നത്.

യേശുവിനെ തിരിച്ചറിയാത്ത ശിഷ്യരെയും സുവിശേഷത്തിൽ നാം കാണുന്നുണ്ട്. എമ്മാവൂസ് കഥയിലെ രണ്ടു ശിഷ്യന്മാർക്കു മാത്രമല്ല, മറിയം മഗ്ദലനായ്ക്കും, ഗെനേസറത്ത് തടാകക്കരയിൽ യേശുവിനെ കണ്ടുമുട്ടിയ ശിഷ്യർക്കും ഇതായിരുന്നു അനുഭവം. 'ഉഷസ്സായപ്പോൾ യേശു കടൽക്കരയിൽ വന്നുനിന്നു. എന്നാൽ അതു യേശുവാണെന്നു ശിഷ്യന്മാർ അറിഞ്ഞില്ല (യോഹ. 21:4). മീൻപിടുത്തം കഴിഞ്ഞ് അവരെ പ്രാതൽ കഴിക്കാനായി ക്ഷണിച്ചപ്പോഴും വീണ്ടും എന്തോ അപരിചിതത്വം യേശുവിനെക്കുറിച്ച് ശിഷ്യരുടെ മനസ്സിൽ തങ്ങിനിന്നു. "ശിഷ്യന്മാരിലാരും അവനോട് നീ ആരാണ് എന്നു ചോദിക്കാൻ മുതിർന്നില്ല; അതു കർത്താവാണ് എന്ന് അവർ അറിഞ്ഞിരുന്നു" (യോഹ. 21:12). തിരിച്ചറിയുക, തിരിച്ചറിയാതിരിക്കുക ഈ സംഘർഷാത്മകമായ അനുഭവം എല്ലാ ദിവ്യ പ്രത്യക്ഷപ്പെടലുകളുടെയും സ്വഭാവികമായ രീതിക്കു ചേർന്നതാണ്. നമ്മുടെ കർത്താവിന്റെ ഉത്ഥാന പ്രത്യക്ഷപ്പെടലുകൾ അവന്റെ ഭൗതികമായ സാന്നിദ്ധ്യത്തെ കാണിക്കുന്നു. എന്നാൽ സ്ഥലകാലങ്ങളുടെ ഭൗതിക നിയമങ്ങളാൽ ബന്ധിതനല്ല യേശു. സ്ഥലകാലങ്ങളുടെ നിയമങ്ങൾ അവനു ബാധകമല്ല. സ്ഥലകാലപരിമിതികൾക്കതീതനാണ് അവൻ. ഈ അനന്യസാധാരണ ദന്ദ്വമാനത്തിൽ ഉത്ഥിതനായ കർത്താവിന്റെ പുതിയ അസ്ഥിത്വത്തിന്റെ നിഗൂഢസ്വഭാവം നാം കാണുന്നു. ഇതിൽ വെളിപ്പെടുന്നത് ഉത്ഥിതനായ യേശുവിന്റെ നവമായ ഉണ്മയുടെ രഹസ്യാത്മകയാണ്. അവൻ അതേ ശരീരമുള്ള മനുഷ്യനാണ് എന്നാൽ തീർത്തും നവീനമായ ഒരു അസ്ഥിത്വത്തിലേക്ക് പ്രവേശിച്ച പുതിയ മനുഷ്യനുമാണ്.

അപ്പോൾ, സാംരാംശത്തിൽ യേശുവിന്റെ ഉയിർപ്പ് എന്ന വസ്തുത മൃതിയടഞ്ഞ ഒരു വ്യക്തി ഇഹലോക ജീവിതത്തിലേക്കും ചരിത്രത്തിലേക്കും ഒരു നിമിഷത്തിൽ മടങ്ങിവന്നതല്ല, മറിച്ച് മനുഷ്യന്റെ ഉണ്മയെത്തന്നെ സ്പർശിക്കുന്ന ഒരു ജീവതത്വത്തിന്റെ ഒരു വൻകുതിപ്പായിരുന്നു എന്നു തന്നെ നമുക്ക് വിശ്വസിക്കാനാവും. അതിലൂടെ ജീവനു പുതിയ ഇടം സൃഷ്ടിക്കപ്പെട്ടു. ഈ അർത്ഥത്തിൽ ഉത്ഥാനമെന്നത് യേശുവിന്റെ ജനനം, പരസ്യജീവിതം, പീഡാനുഭവം, കുരിശുമരണം തുടങ്ങിയ ചരിത്രപരമായ സംഭവങ്ങളുടെ 'പരമ്പരകളിൽപ്പെട്ട' ചരിത്രപരമായ സംഭവമല്ല; തീർത്തും നവീനമായ ഒന്നാണിത്.

അതേസമയം ഉത്ഥാനസംഭവം ചരിത്രത്തിനു പുറത്തോ ചരിത്രത്തിനു അതീതമായതോ ആയ ഒന്നല്ല. അത് ചരിത്രത്തിനുള്ളിൽ തന്നെ, ചരിത്രത്തോടു ബന്ധപ്പെട്ടിരിക്കുന്ന, എന്നാൽ ചരിത്രത്തെ അതിശയിപ്പിക്കുന്ന, നവീനവും, വിപ്ലവാത്മകവും ആയ ഒരു യഥാർത്ഥ സംഭവവും കൂടിയാണ്. ഉത്ഥിതനായ ക്രിസ്തുവുമായുള്ള ഒരു യഥാർത്ഥ കൂടിക്കാഴ്ച തീർത്തും നവീനവും, മുൻകൂട്ടി കാണാതിരുന്നതുമാണ്. ഈ കൂടിക്കാഴ്ചയുടെ യഥാർത്ഥ അനുഭവത്തിൽ നിന്നാണ് ഉത്ഥാനം ചെയ്ത കർത്താവിനെക്കുറിച്ചുള്ള പ്രഘോഷണം ജീവൻ പ്രാപിച്ചതും, തൽഫലമായി ലോകമാസകല മുള്ള ഒരു സമുദായത്തെ കെട്ടിപ്പടുക്കുവാനും, അതിന്റെ വിശ്വാസത്തിന് അടിസ്ഥാനമിടുവാനും അപ്പസ്തോലന്മാർക്ക് സാധിച്ചതും.

*സഹായക ഗ്രന്ഥം: ജോസഫ് റാറ്റ്സിംഗർ, ബനഡിക്ട് XVI മാർപ്പാപ്പ, നസ്രത്തിലെ യേശു 2-ാം ഭാഗം, (മലയാളം) Trans. by Jacob Parappally and Dr. Jose Maniparambil ബിബ്ലിയാ പബ്ലിക്കേഷൻ, ബാംഗ്ലൂർ, 2011.*

## ഉപകാരസ്മരണ



ഒരു വിശ്വാസി

# മാർപ്പാപ്പയുടെ സന്ദർശനം

## ഇറാക്കിലെ ഇരുളിൽ തെളിഞ്ഞ പ്രത്യാശയിൻ തിരിനാളം






**റവ. ഫാ. മാത്യു ചാർത്താക്കുഴിയിൽ**

**ആമുഖം**

“വിശ്വാസികളുടെ പിതാവായ” അബ്രഹാമിന്റെ ജന്മം കൊണ്ട് അനുഗ്രഹീതമായിത്തീർന്ന പുണ്യഭൂമിയാണ് ഇറാക്ക്. ക്രിസ്തീയ വിശ്വാസത്തിലെ ഏറ്റം പവിത്രവും പുരാതനവുമായ ക്രിസ്തീയ സമൂഹങ്ങളുടെ നാടുകൂടിയാണ് ഇത്. എന്നാൽ ഫ്രാൻസിസ് മാർപ്പാപ്പയുടെ സന്ദർശനത്തോടെ ചരിത്രത്തിൽ ആദ്യമായി ഒരു മാർപ്പാപ്പയുടെ പാദസ്പർശമേൽക്കാനുള്ള ഭാഗ്യവും ഈ രാജ്യത്തിനുണ്ടായിരിക്കുന്നു. ഇറാക്കിലെ ക്രൈസ്തവരുടെ അനേക വർഷത്തെ പ്രാർത്ഥനയോടെയുള്ള കാത്തിരിപ്പിനും ഒരുക്കത്തിനും ശേഷം ഇക്കഴിഞ്ഞ മാർച്ച് 5 മുതൽ 8 വരെയുള്ള ദിനങ്ങളിൽ ഈ അപ്പസ്തോലിക തീർത്ഥാടനം നടന്നു. കൊടിയ പീഢനങ്ങളിലും പിടിച്ചുനിന്ന ഒരു പുണ്യപുരാതന ക്രൈസ്തവ സഭയുടെ അതിജീവനത്തിന്റെ കഥ ഈ പ്രദേശത്തെ ക്രൈസ്തവർ ലോകത്തോട് പറയുന്നു. രണ്ടായിരം വർഷത്തെ പാരമ്പര്യമുള്ള ഈ സഭ ഇന്ന് അന്യം നിന്ന് പോകാതെ സംരക്ഷിക്കേണ്ടത് ആഗോള സഭയുടെ ഉത്തരവാദിത്വം കൂടിയാണ്. അങ്ങനെ റോമിൽ നിന്ന് നാല് മണിക്കൂർ നീണ്ട, ഇറ്റലിക്ക് പുറത്തേയ്ക്ക് നടത്തുന്ന തന്റെ മുപ്പത്തിമൂന്നാമത്തെ ഔദ്യോഗികയാത്രയുടെ അവസാനം ഫ്രാൻസിസ് മാർപ്പാപ്പ പറന്നിറങ്ങിയത് വേദനിക്കുന്ന, മുറിവേറ്റ അനേകം ഇറാക്കി ക്രൈസ്തവരുടെ ജീവിതത്തിലേക്ക് ആശ്വാസം പകരുന്ന ദൈവകൃപയുടെ ലേപനവുമായിട്ടാണ്. നിരാലംബരും നിരാശരുമായിരുന്ന ഇന്നാട്ടിലെ ക്രൈസ്തവ ജനത എല്ലാം നഷ്ടപ്പെട്ടെങ്കിലും നിധിപോലെ കാത്തുപരിപാലിച്ച അവരുടെ വിശ്വാസസാക്ഷ്യത്തിനുള്ള ഒരു അംഗീകാരം കൂടിയായിരുന്നു അസാധ്യമെന്ന് പലരും കരുതിയ ഈ തീർത്ഥാടനം സാധിതമാക്കിയതിലൂടെ ഫ്രാൻസിസ് മാർപ്പാപ്പ ചെയ്തത്. തകർക്കപ്പെട്ട പള്ളികളുടെയും വീടുകളുടെയും പുനർ നിർമ്മാണത്തോടൊപ്പം പൊട്ടിപ്പോയ അനേക ജീവിതങ്ങളുടെയും വിളക്കിച്ചേർക്കലും മാർപ്പാപ്പയുടെ നേതൃത്വത്തിൽ സഭ ഏറ്റെടുടുത്തു. ഫ്രാൻസിസ് മാർപ്പാപ്പയുടെ ഇറാക്ക് സന്ദർശനത്തിന്റെ ഒരു സമഗ്ര അവലോകനമാണ് ഈ ലേഖനം ലക്ഷ്യം വയ്ക്കുന്നത്.

**തീർത്ഥാടനലെത്തിച്ച നാൾവഴികൾ**

നമ്മുടെ കർത്താവിന്റെ മനുഷ്യാവതാരത്തിന്റെ മഹാജൂബിലി വർഷത്തിൽ ജോൺ പോൾ രണ്ടാമൻ മാർപ്പാപ്പ അബ്രഹാമും ദാനിയേയേലും യോനാ പ്രവാചകനും ജീവിച്ച പുണ്യഭൂവിൽ തീർത്ഥാടനം നടത്തി പ്രാർത്ഥിക്കുന്നതിന് അതിയായി ആഗ്രഹിച്ചിരുന്നു. എന്നാൽ സദ്ദാം ഹുസ്സൈൻ അതിനുള്ള അനുവാദം നൽകിയതിന് ശേഷം തീർത്ഥാടനത്തിന്റെ പ്രാഥമിക ക്രമീകരണങ്ങൾ നടക്കുന്ന വേളയിൽ മുന്നറിയിപ്പില്ലാതെ സന്ദർശനം റദ്ദു

ചെയ്യുകയാണുണ്ടായത്. വി. ജോൺ പോൾ രണ്ടാമന്റെ ആഗ്രഹപൂർത്തീകരണം കൂടിയാണ് ഫ്രാൻസിസ് മാർപ്പാപ്പയുടെ ഈ തീർത്ഥാടനം. 2018 നവംബർ 24-ന് ഇപ്പോഴത്തെ ഇറാക്കി പ്രസിഡന്റ് ബർഹാം സലിൽ അധികാരമേറ്റതിന്റെ പിറ്റേമാസം തന്നെ വത്തിക്കാനിലെത്തി ഫ്രാൻസിസ് മാർപ്പാപ്പയെ സന്ദർശിച്ചു. ആ വേളയിൽ തനിക്ക് അബ്രഹാമിന്റെ മകനാണെന്നുള്ള ഒരു തിരിച്ചറിയൽ കാർഡ് ഇറാക്കിൽ നിന്ന് വേണമെന്ന് സംഭാഷണമദ്ധ്യേ മാർപ്പാപ്പ അദ്ദേഹത്തോട് പറഞ്ഞു. പിന്നീട് 2019 ജൂൺ 20-ന് ഇറാക്കി പ്രസിഡന്റിനെ ബാബിലോണിലെ കൽദായ പാത്രിയർക്കീസ് കർദ്ദിനാൾ ലൂയിസ് സാക്കോ അദ്ദേഹത്തിന്റെ കാര്യാലയത്തിലെത്തി കണ്ടപ്പോൾ ഫ്രാൻസിസ് മാർപ്പാപ്പ ഇറാക്ക് സന്ദർശിക്കുന്നതിനുള്ള ഔദ്യോഗിക ക്ഷണക്കത്ത് പ്രസിഡന്റ് കൈമാറുകയും ചെയ്തു. മാത്രമല്ല 2019 ഫെബ്രുവരി മാസത്തിൽ ഫ്രാൻസിസ് മാർപ്പാപ്പ യു. എ. ഇ. സന്ദർശിച്ചതിന്റെ സകാരാത്മകമായ പ്രതികരണത്തിന്റെ അലയൊലികൾ മുസ്ലിം രാജ്യങ്ങളിലെല്ലാം ഉണ്ടായി.

എന്നാൽ ഇക്കാലയളവിൽ ചില പ്രതിസന്ധികളും രൂപംകൊണ്ടു. ബാഗ്ദാദ് എയർപോർട്ടിലേക്കുള്ള യാത്രാമധ്യേ 2020 ജനുവരി 3-ന് ഇറാനിയൻ മിലിറ്ററി ലീഡർ ക്വാസം സുലൈമാനിയെ അമേരിക്കൻ സേന വിദൂര നിയന്ത്രിത ഡ്രോൺ അക്രമണത്തിലൂടെ വധിച്ചത് മുസ്ലിങ്ങൾക്ക് ക്രിസ്ത്യാനികളോടുള്ള വിരോധം വർധിക്കുന്നതിന് ഇടയാക്കി. പലരും മാർപ്പാപ്പയുടെ വരവിനെ തടസ്സപ്പെടുത്തുന്നത് ക്രിസ്ത്യാനികൾക്ക് കൊടുക്കാവുന്ന ഒരു തിരിച്ചടി എന്ന വിധത്തിൽ ഉയർത്തിക്കാട്ടി. പിന്നീടുണ്ടായ കൊറോണ മഹാമാരിയുടെ വ്യാപനവും അനുബന്ധ ആരോഗ്യ അത്യാഹിതങ്ങളും മാർപ്പാപ്പയുടെ വരവിനെ അനുകൂലിച്ചവരിൽ പോലും ആശങ്കയ്ക്ക് കാരണമായിത്തീർന്നു. ഇതിനോടൊപ്പം മാർപ്പാപ്പയുടെ പ്രായവും ആരോഗ്യസ്ഥിതിയും പരിഗണിച്ചു ഈ യാത്ര മാറ്റി വയ്ക്കുമോ എന്ന ചിന്ത ഇറാക്കിലെ ക്രൈസ്തവർക്കുണ്ടായിരുന്നു. എന്നാൽ ഈ ആകുലതകളെയെല്ലാം അസ്ഥാനത്താക്കി ഇറാക്കിലെ മരുഭൂമിയിൽ പെയ്ത ഒരു കുളിർമഴപോലെ അവിടേയ്ക്ക് മാർപ്പാപ്പ തീർത്ഥാടനത്തിനെത്തി.



### ഇറാക്കി പ്രസിഡന്റിന്റെ ഭദ്രാസനപ്പള്ളി സന്ദർശനം

ഇത്തരുണത്തിൽ ഇറാക്കിലെ ഭരണാധികാരികളുടെ ഭാഗത്തു നിന്നും ചില പ്രശംസനീയമായ സമീപനങ്ങളും ഉണ്ടായി. ബാഗ്ദാദിലെ സെന്റ് ജോസഫ് കൽദായ കത്തോലിക്കാ കത്തീഡ്രലിലെ ക്രിസ്തുമസ് കുർബാനയിൽ 2020 ഡിസംബർ 24 വൈകുന്നേരം ഇറാക്കി പ്രസിഡന്റ് ബർഹാം സാലിഹ് സംബന്ധിച്ചു. അദ്ദേഹം തന്റെ പ്രസംഗത്തിൽ ഇറാക്കിലെ ക്രൈസ്തവവിശ്വാസികൾക്ക് എല്ലാ സംരക്ഷണവും വാഗ്ദാനം ചെയ്തു. മാത്രമല്ല ഇവർ ഇറാക്കിന്റെ ഒഴിച്ചുകൂടാനാവാത്ത ഭാഗമാണെന്നും പ്രഖ്യാപിച്ചു. ക്രിസ്തീയ സാന്നിധ്യമില്ലാതെ അവിടുത്തെ സംകാരിക വൈവിധ്യത്തിനു നിലനില്പില്ലെന്നും അദ്ദേഹം പറഞ്ഞു. പ്രസിഡന്റിന്റെ ദേവാലയ സന്ദർശനത്തിന് മുന്നോടിയായി ഇറാക്ക് പാർലമെന്റ് ക്രിസ്തുമസ് രാജ്യത്തെ പൊതു അവധി ദിനമായി പ്രഖ്യാപിച്ചു. അതുവരെയും ക്രിസ്ത്യാനികൾക്ക് മാത്രം അവധി അനുവദിച്ചിരുന്ന ഒരു ദിവസം ആയിരുന്നു ഇത്. യേശുക്രിസ്തു പഠിപ്പിച്ച സ്നേഹത്തിന്റെ മൂല്യങ്ങൾ ലോക ജനതയ്ക്ക് മുഴുവനും വേണ്ടിയുള്ളതാണെന്നും ഈ സ്നേഹത്തിന്റെ ഭാഷയാണ് ലോകത്തിന് ഇന്ന് ആവശ്യമായിരിക്കുന്നതെന്നും അദ്ദേഹം പറഞ്ഞു. നൂറ്റാണ്ടുകളായി നിലനിന്ന വലിയ വിവേചനത്തിൽ നിന്നും മാർപ്പാപ്പയുടെ വരവിന് ഒരുക്കമായി നടന്ന ആശ്വാസകരമായ ചില മാറ്റങ്ങൾ ആയിരുന്നു ഇതൊക്കെ.

മാർപ്പാപ്പയുടെ സന്ദർശനത്തിന്റെ പ്രധാന്യവും പ്രസക്തിയിലും ആഴത്തിൽ ഉൾക്കൊള്ളുന്നതിന് ചില പശ്ചാത്തല വിവരങ്ങൾ കൂടി അറിയേണ്ടതുണ്ട്.

### പിതാക്കന്മാരുടെ പുണ്യഭൂമി

കൽദായരുടെ ദേശമായ ഊർ എന്ന പ്രദേശത്തു നിന്നുള്ളവനായിരുന്നു അബ്രഹാം (ഉൽ. 11:28, 31; 15:7, നെഹ. 9:7) എന്ന് വിശുദ്ധ ഗ്രന്ഥം പറയുന്നു. യഹൂദരും ക്രിസ്ത്യാനികളും മുസ്ലിങ്ങളും ഭൗതീക-ആത്മീയ പിതൃത്വം അവകാശപ്പെടുന്ന വിശ്വാസികളുടെ പിതാവായ അബ്രഹാമിന്റെ നാടാണ് ഇറാക്ക്. അതിനാൽ തന്നെ "അബ്രഹാമിന്റെ വിശ്വാസത്തിലുള്ള മതങ്ങൾ" എന്നാണ് ഈ മൂന്ന് മതങ്ങളും അറിയപ്പെടുന്നത്. ഇസ്രായേൽ ജനത്തിന്റെ പ്രത്യേക ജനതയായിട്ടുള്ള രൂപീകരണം ആരംഭിക്കുന്നത് ദൈവം അബ്രാഹത്തെ വിളിച്ചു ഉടമ്പടി ചെയ്യുന്നതിലൂടെയാണ്. ക്രൈസ്തവർ യഹൂദരും പുറജാതികളും ഉൾപ്പെടെയുള്ള എല്ലാ വിശ്വാസികളുടെയും ആത്മീയ പിതാവ് എന്ന അർത്ഥത്തിലാണ് അബ്രഹാമിനെ കാണുന്നത്. ആദം മുതൽ മുഹമ്മദ് വരെയുള്ള പ്രവാചകപരമ്പരയിലെ പ്രധാന കണ്ണിയായി മുസ്ലീങ്ങൾ അബ്രഹാമിനെ കാണുന്നു. കൂടാതെ ഇന്നത്തെ ഇറാക്കിന്റെ തലസ്ഥാനമായ ബാഗ്ദാദിൽ നിന്ന് നാനൂറ് കിലോമീറ്റർ ദൂരത്തിലായി

ടൈഗ്രിസ് നദിയുടെ ഓരം ചേർന്ന് കിടക്കുന്ന മനോഹരമായ പുരാതന നിനവേ നഗരത്തിലാണ് പ്രവാചകനായ യോനായുടെ കല്ലറ സ്ഥിതി ചെയ്യുന്നത്.

ഇസ്രായേൽ ജനത്തിന്റെ ബാബിലോൺ പ്രവാസം (ബി.സി. 586-538) ഇന്നത്തെ ഇറാക്ക് ഉൾപ്പെടുന്ന പ്രദേശത്തായിരുന്നു. ദാനിയേൽ ഉൾപ്പെടെയുള്ള പ്രവാചകന്മാർ പ്രവാസത്തിൽ കഴിഞ്ഞത് ഇവിടെയാണ്. അദ്ദേഹത്തിന്റെ ശവകുടീരം ഇന്നത്തെ ഇറാനിലെ സൂസ എന്ന സ്ഥലത്താണെന്ന് പാരമ്പര്യം സാക്ഷിക്കുന്നു. യഹൂദന്മാരുടെ ഏറ്റം പുരാതന സമൂഹങ്ങളിലൊന്നാണ് അന്ന് മുതൽ ഇവിടെ ഉണ്ടായിരുന്നത്. പത്തൊൻപതാം നൂറ്റാണ്ടിൽ മതപീഡനം ഉണ്ടായപ്പോൾ ഇവിടെയുള്ള ധാരാളം യഹൂദർ ഇന്ത്യയിലേക്കു വന്നുവെന്ന് ചരിത്രം സാക്ഷിക്കുന്നു. ഇവർ പോയ സ്ഥലങ്ങളിലൊക്കെ "ബാഗ്ദാദി യഹൂദന്മാർ" എന്നാണ് അറിയപ്പെട്ടിരുന്നത്. ഇസ്രായേൽ എന്ന രാജ്യം രൂപീകരിക്കപ്പെട്ടതോടെ ഇവിടെ നിന്നും യഹൂദന്മാർ പൂർണ്ണമായും പോവുകയാണ് ചെയ്തത്.

വിശുദ്ധ തോമാശ്ലീഹായാൽ ഒന്നാം നൂറ്റാണ്ടിൽ തന്നെ സ്ഥാപിതമായ കൽദായ സുറിയാനി സഭയുടെ നാടാണിത്. അതുപോലെ തന്നെ ക്രിസ്തുശിഷ്യനായ തദ്ദേവൂസിന്റെയും കർത്താവിന്റെ എഴുപത്തിരണ്ട് ശിഷ്യന്മാരിലൊരാളായ അദ്ദായിയുടെയും അദ്ദേഹത്തിന്റെ ശിഷ്യൻ മാറിയുടെയും സുവിശേഷപ്രഘോഷണത്തിന് സാക്ഷ്യം വഹിച്ച നാടുകൂടിയാണ് ഇത്.

## ഇറാക്കിലെ കത്തോലിക്കാ സഭ

മാർപ്പാപ്പയുടെ സന്ദർശനത്തിന്റെ പ്രാധ്യാന്യം അറിയണമെങ്കിൽ ഇറാക്കിലെ കത്തോലിക്കാ സഭയെക്കുറിച്ചും അറിയേണ്ടിയിരിക്കുന്നു. കൽദായ കത്തോലിക്കാ സഭ, സുറിയാനി കത്തോലിക്കാ സഭ, അർമേനിയൻ കത്തോലിക്കാ സഭ, മെൽക്കൈറ്റ് ഗ്രീക്ക് കത്തോലിക്കാ സഭ, ലത്തീൻ കത്തോലിക്കാ സഭ എന്നീ സഭകൾക്ക് ഇവിടെ കാനോനിക ഭരണ സംവിധാനങ്ങൾ ഉണ്ട്. ഇതിൽ പല രൂപതകളും നൂറ്റാണ്ടുകളായി നില നിന്നുരുന്നതാണെങ്കിലും അടുത്തകാലത്തെ മതപീഡനം വഴിയായി ചില രൂപതകൾ തന്നെ വിശ്വാസികളില്ലാതെ അപ്രത്യക്ഷമായിട്ടുണ്ട്. സുറിയാനി കത്തോലിക്കാ പാത്രീയാർക്കീസ് ഇഗ്നാസ് യൂനാൻ ഇവിടെ അവശേഷിക്കുന്ന തന്റെ വിശ്വാസികളെ വിളിക്കുന്നത് "സഭയുടെ പവിഴങ്ങൾ" എന്നാണ്.

## കൽദായ കത്തോലിക്കാ സഭ

ഇറാക്കിലെ ഏറ്റം പ്രബലമായ കത്തോലിക്കാ സമൂഹം കൽദായ കത്തോലിക്കാ സഭയാണ്. ബാബിലോണിലെ കൽദായ പാത്രീയാർക്കേറ്റും അഞ്ചു അതിരൂപതകളും നാല് രൂപതകളും ഇറാക്കിൽ മാത്രം ഈ സഭയ്ക്കുണ്ട്. പൗരസ്ത്യ സുറിയാനി ആരാധനാ ഭാഷയായി ഉപയോഗിക്കുന്ന ഒരു പുരാതന പാത്രിയാർക്കൽ സഭയാണിത്. ക്രിസ്തു ശിഷ്യനായ വിശുദ്ധ തദ്ദേവൂസിന്റെയും ഭാരതത്തിന്റെ അപ്പോസ്തോലനായ തോമാശ്ലീഹായുടെയും യേശുവിന്റെ എഴുപത്തിരണ്ട് ശിഷ്യന്മാരിലൊരുവനായ അദ്ദായി (എഡെസ്സായിലെ തദ്ദേവൂസ്) യുടെയും അദ്ദേഹത്തിന്റെ ശിഷ്യനായ മാറിയുടെയും അപ്പസ്തോലിക പൈതൃകമുള്ള സഭയാണിത്. വിശുദ്ധ പത്രോസ് ശ്ലീഹായും ഈ സഭയെ നന്നായി അറിഞ്ഞിരുന്നു (1 പത്രോ. 5:13). അഞ്ചും ആറും നൂറ്റാണ്ടുകളിലുണ്ടായ ദൈവശാസ്ത്ര തർക്കങ്ങളുടെ ഫലമായി ഇവിടുത്തെ സഭ പലതായി വിഭജിച്ചു പോയിട്ടുണ്ട്. പേർഷ്യൻ സഭയെന്നു പൊതുവെ അറിയപ്പെട്ടിരുന്ന ഈ സഭയെ പിടിച്ചു കുലുക്കിയ നെസ്തോറിയൻ പാഷണ്ഡതയും പിന്നീടുണ്ടായ മുസ്ലിം ആധിപത്യവും ഈ സഭയുടെ ശക്തി ക്ഷയിപ്പിക്കുന്നതിനു കാരണമായി. എങ്കിലും പതിനാലാം നൂറ്റാണ്ടുവരെ ഇറാക്കിലും ഇറാനിലും ഇന്ത്യയിലും മധ്യഏഷ്യയിലും ചൈനയിലും മംഗോളിയൻ സാമ്രാജ്യത്തിലുമൊക്കെ ഈ സഭയ്ക്ക് ശക്തമായ സ്വാധീനമുണ്ടായിരുന്നു.



പുരാതനമായ വിശാല അസ്സിറിയൻ സാമ്രാജ്യത്തിൽ സുറിയാനി ഭാഷാ പാരമ്പര്യത്തിലുള്ള കൽദായ വംശത്തിലുള്ള ക്രിസ്തീയ വിഭാഗമായിരുന്നു ഇവർ. അസ്സിറിയൻ എന്ന വാക്കിൽ നിന്നുമാണ് സുറിയാനി എന്ന പദത്തിന്റെയും ഉത്ഭവം. പുരാതന പേർഷ്യൻ പ്രദേശങ്ങളിൽ ജീവിച്ച സെമിറ്റിക് വംശജരായ ഇവർ കൽദായ പാരമ്പര്യം അവകാശപ്പെടുന്നു. കൽദായ എന്ന ഭൂപ്രദേശം ഇന്ന് നിലവിലില്ലെങ്കിലും ആധുനിക കാലത്തും ഇറാക്കിലും പരിസരപ്രദേശങ്ങളിലുമുള്ള പുരാതന ക്രിസ്തീയ വിശ്വാസികളെ സൂചിപ്പിക്കാൻ ഈ പദം ഇന്നും ഉപയോഗിക്കുന്നു. ഇരുപതാം നൂറ്റാണ്ടിന്റെ ആരംഭത്തിൽ തുർക്കികളും പിന്നീട് ഇറാക്കി സൈന്യവും നടത്തിയ വംശഹത്യയുടെ തുടർച്ചയാണ് ഇപ്പോഴത്തെ ഐസിസ്, അൽഖൈദ തീവ്രവാദവും.



## സുറിയാനി കത്തോലിക്കാ സഭ

അന്ത്യോഖ്യൻ പാശ്ചാത്യ സുറിയാനി പാരമ്പര്യത്തിലുള്ള ഒരു അപ്പസ്തോലിക പാത്രിയാർക്കൽ സഭയാണ് സുറിയാനി കത്തോലിക്കാ സഭ. റോമൻ സാമ്രാജ്യത്തിലെ മൂന്നാമത്തെ പ്രധാനപ്പെട്ട ക്രിസ്തീയ കേന്ദ്രമായിരുന്ന അന്ത്യോഖ്യക്ക് വലിയ പ്രാധാന്യം ഉണ്ടായിരുന്നു. വി. പത്രോസിന്റെ അപ്പസ്തോലിക പിന്തുടർച്ചയോടൊപ്പം വി. ബർണബാസിന്റെയും വി. പൗലോസിന്റെയും ശ്ലൈഹീക പിന്തുടർച്ചയും ഈ സഭ അവകാശപ്പെടുന്നു. കർത്താവിന്റെ ശിഷ്യനും ജറുസലേം സഭയുടെ അധ്യക്ഷനുമായിരുന്ന വിശുദ്ധ യാക്കോബിന്റെ അനാഫൊറയും, സുറിയാനി പ്ശീത്ത ബൈബിളും വി. എവോഡിയോസിന്റെയും അന്ത്യോഖ്യയിലെ വി. ഇഗ്നേഷ്യസിന്റെയും പൗതൃകങ്ങളും ഈ പുരാതന സഭയുടെ മാറ്റുകൂട്ടുന്നു. സഭാപണ്ഡിതന്മാരായ വി. അപ്രേമും സാരൂഗിലെ വി.യാക്കോബും ഈ സഭയിലെ അംഗങ്ങളായിരുന്നു. ഈ സഭയ്ക്ക് ഇന്ത്യയിലും അഫ്ഗാനിസ്ഥാനിലും പശ്ചിമേഷ്യൻ രാജ്യങ്ങളിലും ചൈനയിലുമൊക്കെ സ്വാധീനമുണ്ടായിരുന്നു.

ഇന്ന് ഈ സഭയുടെ ആസ്ഥാനം ലബനോന്റെ തലസ്ഥാനമായ ബെയ്റൂട്ടാണ്. മധ്യപൂർവ ദേശത്തു ഏറ്റവും കൂടുതൽ ക്രൈസ്തവ പീഡനത്തിന് ഇരയായിട്ടുള്ള സഭകളിലൊന്നാണിത്. ഇറാക്കിൽ രണ്ടു അതിരൂപതകളും ഒരു രൂപതയും ഈ സഭയ്ക്കുണ്ട്.

## അർമേനിയൻ കാത്തോലിക്കാ സഭ

അർമേനിയൻ ആരാധനാ പാരമ്പര്യത്തിലുള്ള ഒരു അപ്പസ്തോലിക പാത്രിയാർക്കൽ സഭയാണ് അർമേനിയൻ കത്തോലിക്കാ സഭ. ക്രിസ്തുശിഷ്യന്മാരായ ബർത്തലോമിയയും തദ്ദേവൂസും സ്ഥാപിച്ച സഭയാണിത്. അർമേനിയൻ കാതോലിക്കോസ് നിഖ്യാസുന്നഹദോസിൽ സംബന്ധിച്ചതായി ചരിത്രത്തിൽ രേഖപ്പെടുത്തിയിട്ടുണ്ട്. അഞ്ചാം നൂറ്റാണ്ടിൽ വി. മെസ്രോപ് മാഷ്തോത്സ് (Saint Mesrop Mashtots) ബൈബിൾ അർമേനിയൻ ഭാഷയിലേക്ക് പരിഭാഷപ്പെടുത്തിയത് ഇവിടെ ക്രിസ്തീയ വിശ്വാസത്തിന്റെ വ്യാപകമായ വളർച്ചക്ക് വഴി തെളിച്ചു. ഇരുപതാം നൂറ്റാണ്ടിലെ ഏറ്റവും വലിയ നരഹത്യക്ക് വിധേയമായ ഒരു ക്രൈസ്തവ സമൂഹമാണിത്. ഓട്ടോമൻ സാമ്രാജ്യം പതിനഞ്ചുലക്ഷത്തിലധികം അർമേനിയക്കാരെയാണ് 1914 മുതൽ 1923 വരെയുള്ള കാലഘട്ടത്തിൽ കൊന്നൊടുക്കിയത്. അർമേനിയൻ അപ്പസ്തോലിക സഭ (ഓർത്തഡോക്സ്) അവരെയെല്ലാം 2015 ഏപ്രിൽ 23-ന് വിശുദ്ധരായി പ്രഖ്യാപിച്ചു. പിന്നീട് കമ്മ്യൂണിസ്റ് ഭരണത്തിലും ഈ സഭ വലിയ പീഡനങ്ങൾ നേരിട്ടു. മധ്യപൂർവ ദേശത്തെ മറ്റു സഭകളെപ്പോലെ ധാരാളം പ്രവാസികളുള്ള ഒരു സഭയാണിത്. ഈ സഭക്ക് ബാഗ്ദാദ് കേന്ദ്രമാക്കി ഇപ്പോൾ അപ്പത്തോലിക അഡ്മിസ്ട്രറ്ററുടെ ഭരണത്തിൽ കീഴിലുള്ള ഒരു അതിരൂപത ഉണ്ട്.

## മൽക്കൈറ്റ് ഗ്രീക്ക് കത്തോലിക്കാ സഭ

ബൈസെന്റൈൻ ആരാധനക്രമം അനുഷ്ഠിക്കുന്ന ഒരു അപ്പസ്തോലിക പൗരസ്ത്യ കത്തോലിക്കാ സഭാസമൂഹമാണ് മൽക്കൈറ്റ് ഗ്രീക്ക് കത്തോലിക്കാ സഭ. പത്രോസ്-പൗലോസ് ശ്ളീഹന്മാരുടെ അന്ത്യോഖ്യൻ ക്രൈസ്തവ സഭയുടെ അപ്പസ്തോലിക പൈതൃകമാണ് ഈ സഭയ്ക്കുമുള്ളത്. കാൽസിഡോണിയൻ കൗൺസിലിനെയും (451) ബൈസെന്റൈൻ സാമ്രാജ്യത്തെയും അംഗീകരിച്ചിരുന്ന പശ്ചിമേഷ്യൻ ക്രൈസ്തവരെ അതിനോട് വിയോജിച്ച ക്രിസ്തീയ സഭക്കാർ കളിയാക്കി വിളിച്ചിരുന്ന പേരാരായിരുന്നു "മൽക്കൈറ്റ്"എന്നത്. രാജാവിനെയും അവരുടെ ഭരണത്തെയും അംഗീകരിക്കുന്നവർ എന്ന അർത്ഥത്തിലാണ് ഇങ്ങനെ വിളിക്കപ്പെട്ടത് (സുറിയാനിയിൽ "മൽക്കോ" എന്നാൽ രാജാവെന്നും അറബിയിൽ "മലാക്കി" എന്നാൽ "രാജകീയമായ" (inperial or royal) എന്നുമാണ് അർത്ഥം). അന്ത്യോഖ്യയിലും അലക്സാണ്ട്രിയായിലും ജറുസലേമിലുമെല്ലാം ആദിമകാലം തൊട്ടേ മൽക്കൈറ്റ് ക്രൈസ്തവർ ധാരാളമായുണ്ടായിരുന്നു. ഈ ദേശത്തു എ.ഡി. 636 മുതലുണ്ടായ മുസ്ലിം ആധിപത്യം സാവധാനം അറബി ഭാഷ ഇവരുടെ സംസാര ഭാഷയുംആരാധനാ ഭാഷയും ആകുന്ന അവസ്ഥയുണ്ടാക്കി. ആധുനിക കാലഘട്ടത്തിൽ കത്തോലിക്കാ-ഓർത്തഡോക്സ് സഭകളുടെ യോജിപ്പിനു വേണ്ടി തീഷ്ണതയോടെ പ്രവർത്തിച്ചവരാണ് മൽക്കൈറ്റ് സഭാനേതൃത്വം. ഇറാക്കിൽ ഇന്ന് മെത്രാനില്ലാതെ കിടക്കുന്ന നാനൂറ് അംഗങ്ങളുള്ള ഒരു ഇടവകമാത്രമുള്ള ഒരു രൂപതയാണ് ഈ സഭയ്ക്കുള്ളത്.

## ഇറാക്കിലെ മുസ്ലിം സമൂഹം

ഇന്നത്തെ ഇറാക്കിന്റെ പഴയ പ്രസിദ്ധമായ നാമം മെസപ്പൊട്ടേമിയ (നദികൾക്കിടയിലെ സ്ഥലം എന്നർത്ഥം- യൂഫ്രട്ടീസ്, ടൈഗ്രീസ് നദികൾ) എന്നാണ്. സുമേറിയൻ, ബാബിലോണിയൻ, അസ്സീറിയൻ, കൽദിയൻ, ഗ്രീക്ക്, പേർഷ്യൻ സംസ്കാരങ്ങൾ കാലാകാലങ്ങളായി ഇവിടെ ആധിപത്യം സ്ഥാപിച്ചിരുന്നു. ഏഴാം നൂറ്റാണ്ടോടു കൂടി

ക്രിസ്ത്യൻ ഭൂരിപക്ഷമായിരുന്ന ഈ പ്രദേശങ്ങൾ മുസ്ലീം അധിപത്യത്തിലേക്ക് മാറി. ഇന്ന് ഇറാക്കിലെ നാലു കോടി ജനങ്ങളിൽ തൊണ്ണൂറ്റി എട്ടു ശതമാനവും മുസ്ലീംങ്ങളാണ്. അതിൽ 60-65% ജനങ്ങൾ ഷിയാ വിഭാഗത്തിൽ പെട്ടവരും, 32-37% ജനങ്ങൾ സുന്നി വിഭാഗത്തിൽ പെട്ടവരും ആണ്. എ.ഡി. 632-ൽ പ്രവാചകൻ മുഹമ്മദിന്റെ മരണത്തോടെ ഉണ്ടായപിന്തുടർച്ചാ തർക്കത്തെത്തുടർന്നാണ് ഷിയാ-സുന്നി വിഭാഗങ്ങൾ ഇസ്ലാം മതത്തിൽ ഉദയം ചെയ്യുന്നത്. ഷിയാ വിശ്വാസം അനുസരിച്ചു പ്രവാചകൻ മുഹമ്മദ് തന്റെ ഇളയ മകളായ ഫാത്തിമയുടെ ഭർത്താവ് അലി ഇബിൻ അബി താലിബിനെ മരണത്തിനു മുൻപു തന്റെ പിൻഗാമിയാക്കി. എന്നാൽ ഒരു വിഭാഗം ഈ വാദം അംഗീകരിക്കാതെ അബു ബേക്കറിനെ അടുത്ത ഖലീഫ ആയി തിരഞ്ഞെടുത്തു. ഈ വിഭാഗമാണ് പിന്നീട് സുന്നി വിഭാഗമായി വളർന്നതും, ലോക മുസ്ലിങ്ങളിലെ 85-90% വിശ്വാസികളെ പ്രതിനിധാനം ചെയ്യുന്നതും. ഇറാക്കിലെ ന്യൂനപക്ഷമായിരുന്ന സുന്നി വിഭാഗത്തിൽ നിന്നുള്ള ഏകാധിപതി ആയിരുന്നു മുൻ ഇറാക്ക് പ്രസിഡന്റായിരുന്ന സദ്ദാം ഹുസൈൻ. (അദ്ദേഹം അവിശ്വാസി ആയിരുന്നു എന്ന് വാദിക്കുന്ന മുസ്ലീങ്ങളും ഉണ്ട്).

### മാർപ്പാപ്പയുടെ ഇറാക്കിലെ തീർത്ഥാടന നാൾവഴികൾ ബാഗ്ദാദിലേക്ക്

വത്തിക്കാനിനിലെ മാർപ്പാപ്പ താമസിക്കുന്ന സാന്താ മാർത്ത ഭവനത്തിൽ നിന്നും ഫ്യൂമിച്ചീനോ വിമാനത്താവളത്തിലേക്ക് യാത്രയാകുന്നതിന് മുൻപായി മാർച്ച് 5-ന് പ്രഭാതത്തിൽ ഇറാക്കിൽ നിന്ന് ഇറ്റലിയിൽ അഭയം തേടിയ 12 അഭയാർത്ഥികളെ മാർപ്പാപ്പ കാണുകയും അവരെ അനുഗ്രഹിക്കുകയും ചെയ്തു. അതിനുശേഷം ബാഗ്ദാദ് അന്താരാഷ്ട്ര എയർപോർട്ടിൽ ഇറങ്ങുന്നതിനു മുൻപായി ഇറ്റലി, ഗ്രീസ്, സൈപ്രസ്, പാലസ്തീന, ഇസ്രയേൽ, യോർദാൻ രാജ്യങ്ങളിലെ രാഷ്ട്രത്തലവന്മാർക്ക് അലിറ്റാലിയ വിമാനത്തിൽ നിന്നും അവരുടെ രാജ്യത്തിന് മുകളിലൂടെയുള്ള വ്യോമപാത (airspace) ഉപയോഗിക്കാൻ അനുവദിച്ചതിന് നന്ദി അറിയിച്ചുകൊണ്ട് സന്ദേശം അയക്കുകയും ചെയ്തു. മാർപ്പാപ്പയെ സ്വീകരിക്കാൻ ഇറാക്ക് പ്രധാനമന്ത്രി മുസ്തഫ അൽ ഖാദിമി വിമാനത്താവളത്തിൽ എത്തുകയും അവിടെനിന്ന് ബാഗ്ദാദിലെ പ്രസിഡന്റിന്റെ കൊട്ടാരത്തിലേക്ക് ഔദ്യോഗിക സ്വീകരണത്തിനായി പോവുകയും ചെയ്തു. ഇവിടെ പ്രസിഡന്റ് ബർഹാം അഹമ്മദ് സാലിഹ് ഖാസിമിനെയും മറ്റു രാഷ്ട്രീയ നയതന്ത്ര നേതാക്കളെയും അഭിസംബോധന ചെയ്ത് സംസാരിച്ചു.

### സുറിയാനി കത്തോലിക്കാ ഭദ്രാസനദേവാലയ സന്ദർശനം

പ്രസിഡന്റിന്റെ കൊട്ടാരത്തിലെ മീറ്റിംങ്ങിന് ശേഷം ഫ്രാൻസിസ് മാർപ്പാപ്പ നേരെ പോയത് ബാഗ്ദാദിലെ നമ്മുടെ രക്ഷക മാതാവിന്റെ നാമത്തിലുള്ള (Our Lady of Salvation) കത്തീഡ്രൽ സന്ദർശിക്കുന്നതിനാണ്. അവിടെ സുറിയാനി കത്തോലിക്കാ പാത്രീയർക്കീസ് ഇഗ്നേഷ്യസ് ജോസഫ് (III) യൂനാന്റെ നേതൃത്വത്തിൽ മാർപ്പാപ്പയെ സ്വീകരിച്ചു. ഇവിടെ മെത്രാന്മാരെയും വൈദികരെയുംസന്യാസി-സന്യാസിനികളെയും വൈദിക വിദ്യാർത്ഥികളെയും അഭിസംബോധന ചെയ്തുകൊണ്ട് മാർപ്പാപ്പ സംസാരിച്ചു.

ഈ ദേവാലയത്തിലാണ് 2010-ൽ സകല വിശുദ്ധരുടെയും തിരുന്നാൾ ദിവസം വിശുദ്ധ കുർബാനയ്ക്കായി ഒരുമിച്ചുകൂടിയ നൂറോളം വിശ്വാസികളിൽ നാല്പത്തിയെട്ടുപേരെ ഭീകരർ അതിക്രൂരമായി കൊന്നത്. ഫാ. തായിർ സൈദല്ല അബ്ദൽ സുവിശേഷം വായിക്കുന്ന വേളയിലാണ് ഭീകരർ ഇരച്ചു കയറി നിറയൊഴിക്കാൻ തുടങ്ങിയത്. തന്റെ തലക്ക് മുകളിലായി സുവിശേഷ ഗ്രന്ഥം ഉയർത്തി അദ്ദേഹം പറഞ്ഞു: "സുവിശേഷ നാമത്തിൽ ഞാൻ നിങ്ങളോട് അപേക്ഷിക്കുന്നു. എന്നെ കൊണ്ടുപൊയ്ക്കൊള്ളുക, എന്റെ ജനത്തെ വെറുതെ വിടുക". കുർബാന അർപ്പിച്ച അൾത്താരയിൽ അദ്ദേഹം വെടിയേറ്റു മരിച്ചുവീണു. മറ്റൊരു വൈദികൻ ഫാ. വാസിം സാബി ബുത്രൊസ് കുമ്പസാരം കേൾക്കുകയായിരുന്നു. ഈ സമയം ഭീകരർ കാണാതെ അദ്ദേഹം രണ്ടു കുടുംബങ്ങളെ അവിടെനിന്നും രക്ഷപെടുത്തി. തങ്ങളോടൊപ്പം രക്ഷപെടാൻ ആവശ്യപ്പെട്ടെങ്കിലും അത് നിരസിച്ചുകൊണ്ടു "തന്റെ ജനത്തെ ഉപേക്ഷിക്കാൻ സാധിക്കില്ല" എന്ന് പറഞ്ഞു അദ്ദേഹം ദേവാലയത്തിലേക്ക് പോയി. അന്ന് കൊല്ലപ്പെട്ട 46 പേരോടൊപ്പം ഈ യുവ വൈദികരെയും സഭ ദൈവദാസരായി പ്രഖ്യാപിച്ചു വിശുദ്ധരുടെ ഗണത്തിലേക്ക് ഉയർത്തുന്നതിനുള്ള നടപടികൾ ആരംഭിച്ചിരിക്കുന്നു.

കരളയിക്കുന്ന കൂട്ടക്കുരുതിയാണ് ഇവിടെ നടന്നത്. മൂന്ന് മാസം പ്രായമായ കുഞ്ഞും പൂർണ്ണ ഗർഭിണിയായ 22 വയസ്സുള്ള യുവതിയും കൊല്ലപ്പെട്ടവരിലുൾപ്പെടും. തന്റെ കൊല്ലപ്പെട്ട പിതാവിനെ വിളിച്ചുണർത്താൻ ശ്രമിച്ചുകൊണ്ട് ഇനിയും വെടിവയ്ക്കരുതെന്ന് ക്രൂരനായ ഭീകരനോട് വിരൽചൂണ്ടി ആജ്ഞാപിച്ച ആദം ആദി എന്ന മൂന്നു വയസുകാരനെയും അവർ ജീവനോടെ അവശേഷിപ്പിച്ചില്ല. അവന്റെ അമ്മയെയും അനുജനെയും ജീവിക്കാൻ അനുവദിച്ചതിന്റെ കാരണം അവർ ജീവിതകാലം മുഴുവൻ ഈ ഭീകരത ഓർത്ത് ജീവിക്കുന്നതിനാണെന്നും ക്രൂരമൃഗങ്ങളെക്കാൾ പൈശാചികതയോടെ അവർ പറഞ്ഞു. ഇറാക്കി പട്ടാളക്കാർ ഇവിടെ ഇരച്ചുകയറി ആറ് ഭീകരരെയും വധിച്ചെങ്കിലും അക്കൂട്ടത്തിലും നിരവധി പേര് കൊല്ലപ്പെടുകയും ചിലർക്കൊക്കെ മാരകമായി മുറിവേൽക്കുകയും ചെയ്തു. "ഒരു പിതാവിന്റെ ഹൃദയത്തോടെ ഞാൻ നിങ്ങളെയെല്ലാം ആലിംഗനം ചെയ്യുന്നു" എന്ന വാക്കുകളോടെയാണ് മാർപ്പാപ്പ അവിടെക്കൂടിയ വിശ്വാസ സമൂഹത്തെ അഭിസംബോധന ചെയ്ത് അവരുടെ രക്ത സാക്ഷികളായ സഹോദരങ്ങളെ അനുസ്മരിച്ചത്.

### ഇമാം സയ്യിദ് അലി അൽ ഹുസെയ്നിയെ സന്ദർശിക്കുന്നു

ഇറാക്കിലെ അപ്പസ്തോലിക തീർത്ഥാടനത്തിന്റെ രണ്ടാം ദിവസം മാർപ്പാപ്പയുടെ കാര്യപരിപാടിയിലെ പ്രധാനപ്പെട്ട ഇനമായിരുന്നു ഇറാക്കിലെ തൊണ്ണൂറു വയസുള്ള പ്രമുഖ മുസ്ലീം പുരോഹിതൻ സയ്യിദ് അലി അൽ ഹുസെയ്നി അൽ സിസ്താനിയെ അദ്ദേഹത്തിന്റെ നജാഫിലുള്ള വസതിയിൽ സന്ദർശിച്ചത്. ഇറാക്കിലെ



ഷിയാ മുസ്ലീങ്ങളുടെ പരമോന്നത നേതാവാണ് രണ്ടു പ്രാവശ്യം സമാധാനത്തിനുള്ള നൊബേൽ സമ്മാനത്തിനായി പേര് നിർദേശിക്കപ്പെട്ടിട്ടുള്ള അയത്തൊള്ള സിസ്താനി. ഇറാക്കിലെ ഭീകര തേർവാഴ്ചയുടെ സമയത്ത് ഇദ്ദേഹമാണ് ഇറാക്കി സൈന്യത്തോടു ക്രിസ്ത്യാനികളുടെ പള്ളികളും ഭവനങ്ങളും ഭൂമിയും സംരക്ഷിക്കാൻ ആവശ്യപ്പെട്ടത്. മാത്രമല്ല ഇറാക്കി ജനതയോടു തീവ്രവാദത്തെ തോൽപ്പിക്കാനും ക്രിസ്ത്യാനികളെ സംരക്ഷിക്കാനും ഇദ്ദേഹം ആഹ്വാനം ചെയ്തത് ജനങ്ങൾ ഏറ്റെടുക്കുകയും ചെയ്തു. അതിനാൽ തന്നെ മാർപ്പാപ്പയുടെ സന്ദർശനം അദ്ദേഹത്തിന്റെ നന്മ നിറഞ്ഞ മനസ്സിന് നൽകിയ ഒരു അംഗീകാരം കൂടിയായിരുന്നു. ഈ കൂടിക്കാഴ്ച ക്രിസ്ത്യൻ-മുസ്ലിം ബന്ധത്തിൽ ഒരു നാഴികക്കല്ലായി വിശേഷിപ്പിക്കപ്പെടുന്നു. മതം സമാധാനത്തിന്റെ സന്ദേശമാണ് നൽകുന്നതെന്നും ഇറാക്കിലെ സഹിക്കുന്ന ക്രിസ്ത്യൻ സമൂഹത്തെ സഹായിക്കുക എന്നത് എല്ലാവരുടെയും കടമയാണെന്നും രണ്ടു പേരും എടുത്തു പറഞ്ഞു. മാർപ്പാപ്പയുടെ സന്ദർശന സമയത്ത് ഇമാം സിസ്താനിയോടുള്ള ബഹുമാനത്തെ പ്രതി ഇറാന്റെ പിന്തുണയുള്ള ചില തീവ്രവാദ അനുഭാവ സംഘടനകൾ പോലും വെടിനിർത്തൽ പ്രഖ്യാപിക്കുന്നു എന്ന് പത്രങ്ങളിൽ വാർത്തകൾ വന്നിരുന്നു. മാത്രമല്ല തങ്ങളുടെ നേതാവിന് കിട്ടിയ വലിയൊരു അംഗീകാരമായി മാർപ്പാപ്പയുടെ ഈ സന്ദർശനത്തെ പല മുസ്ലിങ്ങളും കാണുകയും ചെയ്യുന്നു. മാർപ്പാപ്പ തന്റെ കൂടിക്കാഴ്ചയിൽ ക്രിസ്തീയ വിശ്വാസികൾക്കായി അദ്ദേഹം നടത്തിയ പ്രത്യേക ഇടപെടലുകൾക്ക് നന്ദി അർപ്പിക്കുകയും ചെയ്തു.

**മതസൗഹാർദ്ദ സമ്മേളനം**

ഗ്രാൻഡ് ഇമാമുമായുള്ള കൂടിക്കാഴ്ചയ്ക്ക് ശേഷം ഫ്രാൻസിസ് മാർപ്പാപ്പ യാത്ര ചെയ്തത് അബ്രഹാമിന്റെ ദേശമായ ഊറിലേക്കാണ്. അവിടെ നടന്ന സർവ്വ മത സമ്മേളനത്തിൽ അധ്യക്ഷം വഹിച്ചുകൊണ്ട് എല്ലാ മതവിശ്വാസികളോടും മാർപാപ്പ അഭ്യർത്ഥിച്ചത് തങ്ങളുടെ മതത്തിൽ പെടാത്തവരെയും ദൈവമക്കളും തങ്ങളുടെ സഹോദരങ്ങളുമായി കാണുന്നതിനാണ്. മരുഭൂമിയിലെ പൊടിപടലങ്ങൾ നിറഞ്ഞ പുരാവസ്തു അവശിഷ്ടങ്ങളാലാവൃതമായ ആ സ്ഥലത്തു താൽക്കാലികമായുയർത്തിയ ഒരു സ്റ്റേജിൽ നിന്നുകൊണ്ടാണ് മാർപ്പാപ്പ സംസാരിച്ചത്. ഏതാണ്ട് നാലായിരത്തോളം വർഷം മുൻപ് അബ്രഹാമിന്റെ പാദസ്പർശത്താൽ അനുഗ്രഹിക്കപ്പെട്ട ഈ പുണ്യഭൂമിയിൽ ആദ്യമായി ഒരു മാർപ്പാപ്പയുടെ സാന്നിധ്യത്തിന്റെ അനുഗ്രഹവുമുണ്ടായി. അവിടെ മാർപ്പാപ്പ ഇപ്രകാരം പറഞ്ഞു: “നമ്മുടെ വിശ്വാസം ജനിച്ച, പിതാവായ അബ്രഹാമിന്റെ ഈ സ്ഥലത്തുനിന്നുകൊണ്ട്, നമുക്ക് ദൈവം ദയാലുവാണെന്നും ഏറ്റം വലിയ ദൈവദൂഷണം ദൈവനാമത്തെ ദുഷിപ്പിക്കുന്ന സഹോദരങ്ങളെ വെറുക്കുന്നതാണെന്നും പ്രഘോഷിക്കാം... വെറുപ്പും തീവ്രവാദവും അക്രമവും മതവിശ്വാസിയുടെ ഹൃദയത്തിൽ നിന്നല്ല, പിന്നെയോ മതത്തെ ഒറ്റിക്കൊടുക്കുന്നവരുടെ ഹൃദയത്തിൽ നിന്നാണ് വരുന്നത്”.

ഇറാക്കിലെ ഷിയാ, സുന്നി മുസ്ലിം പ്രതിനിധികളും വിവിധ ക്രൈസ്തവ പ്രതിനിധികളും യസീദി, മൻദയെൻസ് സമൂഹത്തിന്റെ പ്രതിനിധികളും ഈ സമ്മേളനത്തിൽ പങ്കെടുത്തു. മാർപ്പാപ്പയുടെ ഈ രണ്ടു മീറ്റിങ്ങുകളുടെയും അനന്തരഫലമെന്നോണം ഇറാക്കിലെ പ്രധാനമന്ത്രി മുസ്തഫ അൽ കാദിമി മാർച്ച് 6 ഇനി മുതൽ ഇറാക്കിൽ സഹിഷ്ണുതയുടെയും സഹവർത്തിത്വത്തിന്റെയും ദേശീയ ദിനമായിഎല്ലാ വർഷവും ആചരിക്കുമെന്ന് പ്രഖ്യാപിക്കുകയും ചെയ്തു. അന്ന് വൈകുന്നേരം ബാഗ്ദാദിലെ വിശുദ്ധ യൗസേപ്പിന്റെ നാമത്തിലുള്ള കൽദായ കത്തീഡ്രലിലെ വിശുദ്ധ കുർബാനയോടു കൂടിയാണ് മാർപ്പാപ്പയുടെ മാർച്ച് 6-ലെ കാര്യപരിപാടികൾ അവസാനിക്കുന്നത്.

**മൊസൂൾ സന്ദർശനം**

ഇറാക്കിന്റെ തലസ്ഥാനമായ ബാഗ്ദാദിൽ നിന്ന് നാനൂറ് കിലോമീറ്റർ ദൂരത്തിൽ ടൈഗ്രിസ് നദിയുടെ തീരത്തുള്ള അതിപുരാതനവും മനോഹരവുമായ നഗരമാണ് മൊസൂൾ. ലോകത്തിലെ ഏറ്റം പുരാതന സജീവ ക്രിസ്ത്യൻ സമൂഹങ്ങളിലൊന്നാണ് ഇവിടുത്തേത്. യോനാ ഉൾപ്പെടയുള്ള പല പഴയനിയമ പ്രവാചകന്മാരുടെയും കല്ലറകൾ ഉൾപ്പെടുന്ന ഈ പ്രദേശം ഇറാക്കിലെ മൂന്നാമത്തെ വലിയ നഗരമാണ്. 2014-ലെ ഐസിസ് ക്രൂരതയിൽ ഒറ്റരാത്രികൊണ്ട് അൻപതിനായിരം ക്രൈസ്തവരാണ് മൊസൂളിൽ നിന്നും അപ്രത്യക്ഷമായത്. അന്ന് ഐസിസ് തീവ്രവാദികൾ ഈ നഗരം കീഴടക്കി തങ്ങളുടെ കാലിഫാത്തിന്റെ തലസ്ഥാനമായി പ്രഖ്യാപിച്ചു. പിന്നീട് ഇവിടെ നടന്നത് ക്രിസ്ത്യാനികൾക്കും സാധാരണ മുസ്ലിങ്ങൾക്കും എതിരെയുള്ള ഭീകരതയുടെ തേർവാഴ്ചയായിരുന്നു. ലോകത്തിന്റെമേൽ ഭീതിവിതച്ചുകൊണ്ട് തങ്ങൾ അധികം താമസിയാതെ റോമാ നഗരം കീഴടക്കി തങ്ങളുടെ കേന്ദ്രമാക്കുമെന്ന് അവർ പ്രഖ്യാപിച്ചു. എന്നാൽ തങ്ങൾ കീഴടക്കുമെന്ന് അവകാശപ്പെട്ട റോമാ നഗരത്തിൽ

നിന്നുമുള്ള നേതാവ് മൊസൂളിലെത്തി ഇറാക്കി ജനതയുടെ മാത്രമല്ല, സമാധാനം കാംക്ഷിക്കുന്ന മുസ്ലിം ജനതയുടെ മുഴുവൻ ഹൃദയം കീഴടക്കിയിരിക്കയാണ്.

മൊസൂളിലെ "ദേവാലയ ചത്വരം" (ഹോഷ് അൽ ബിയെയ) എന്ന സ്ഥലത്തു യുദ്ധത്തിൽ മരിച്ച എല്ലാവരെയും ഓർത്തു മാർപ്പാപ്പ പ്രാർത്ഥിച്ചു. ഈ അടുത്ത കാലത്ത് കഴിഞ്ഞ രണ്ടു ദശകങ്ങളിലായി ഇവിടെ നടമാടിക്കൊണ്ടിരിക്കുന്ന അക്രമങ്ങളും മതപരമായ വിവേചനങ്ങളും രാഷ്ട്രീയ അനിശ്ചിതത്വവും ഇസ്ലാമിക തീവ്രവാദവും ഇവിടുത്തെ രണ്ടായിരം വർഷത്തെ പാരമ്പര്യമുള്ള ക്രിസ്തീയ സമൂഹത്തെ കൊടിയ പീഡനത്തിലേക്ക് തള്ളിവിട്ടത് മാർപ്പാപ്പ നേരിൽ കണ്ടു. എ. ഡി രണ്ടായിരത്തിൽ പതിനഞ്ചു ലക്ഷം ക്രിസ്ത്യാനികൾ ഉണ്ടായിരുന്ന ഇറാക്കിൽ ഇന്ന് അവരുടെ സംഖ്യ മൂന്ന് ലക്ഷത്തിൽ താഴെയാണ്. ചില രൂപതകൾ തന്നെ പൂർണ്ണമായും തുടച്ചു മാറ്റപ്പെട്ടു. പ്രസിദ്ധമായ നിനവേ നഗരത്തിൽ നിന്നും 2014 മുതൽ 2017 വരെയുണ്ടായ "ഭീതിയുടെ വാഴ്ച" കാലഘട്ടത്തിൽ ക്രിസ്ത്യാനികൾ പൂർണ്ണമായും അപ്രത്യക്ഷമായി. ഈ അടുത്ത കാലത്ത് അവരിൽ കുറെയധികം തിരികെയെത്തിയത് പ്രത്യാശയുടെ തിരിനാളമായി കണക്കാക്കാം. എന്നാൽ അവിടെനിന്ന് പുറപ്പെട്ടു പോയ പലരും മടങ്ങിവരാൻ മടിച്ചു നിൽക്കയാണ്. ഈ ചെറിയ സമൂഹം ചെയ്യുന്ന വലിയ സേവനത്തിന് ഉദാഹരണമാണ് അവിടെയുള്ള ഒൻപത് സർവ്വകലാശാലകൾ ഉൾപ്പെടെയുള്ള വിദ്യാഭ്യാസ സ്ഥാപനങ്ങൾ. 2006-ൽ മാത്രം 36 പള്ളികളാണ് ഇവിടെ അക്രമിക്കപ്പെട്ടത്. 2008-ൽ മൊസൂളിലെ കൽദായ ആർച്ച്ബിഷപ്പ് പൗലോസ് ഫരാജ് റാഹോയെ ഭീകരൻ തട്ടിക്കൊണ്ട് പോയി ക്രൂരമായി കൊലപ്പെടുത്തി. ഒരു കാരണവശാലും തന്റെ മോചനത്തിനായി പണം നൽകരുതെന്ന് അദ്ദേഹം തന്റെ ജനത്തോട് കൊല്ലപ്പെടുന്നതിന് മുൻപ് പറഞ്ഞിരുന്നു.

മാർപ്പാപ്പ പ്രാർത്ഥിച്ച സ്ഥലത്തിന് ചുറ്റുമുള്ള നാലു പള്ളികൾ ഭീകരാക്രമണത്തിൽ തകർന്നതിന്റെ അവശിഷ്ടങ്ങൾ ദൈവജനത്തിന്റെ തകർന്ന ഹൃദയത്തിന്റെ പ്രതീകമായി ഇന്നും നിലനിൽക്കുന്നു. മാർപ്പാപ്പയെ സ്വാഗതം ചെയ്തു സംസാരിച്ച മൊസൂൾ ആർച്ച്ബിഷപ് നജീബ് മിഖായേൽ 2014-ൽ ഭീകരാക്രമണമുണ്ടായപ്പോൾ എ. ഡി. 13 മുതൽ 19 നൂറ്റാണ്ടുവരെയുള്ള വിലപിടിച്ച കൃതികളുടെ കൈയെഴുത്തു പ്രതികൾ ഭീകരിൽ നിന്ന് രക്ഷിച്ചു സുരക്ഷിത സ്ഥാനത്തെത്തിക്കുകയും പിന്നീട് ഡിജിറ്റൽ കോപ്പിയാക്കി സൂക്ഷിക്കുകയും ചെയ്ത ധീര പുരോഹിതനാണ്. ഭീകരവാദത്തിൽ എല്ലാം നഷ്ടപ്പെട്ട ജനങ്ങൾക്ക് വേണ്ടി പ്രാർത്ഥിക്കാൻ ആഹ്വാനം ചെയ്തുകൊണ്ട് മാർപ്പാപ്പ ഇപ്രകാരം പറഞ്ഞു: "ദൈവം ജീവന്റെ ദൈവമാണെങ്കിൽ-അവിടുന്ന് അങ്ങനെത്തന്നെയാണ്-ദൈവനാമത്തിൽ സഹോദരങ്ങളെ കൊല്ലുന്നത് തെറ്റാണ്. ദൈവം സമാധാനത്തിന്റെ ദൈവമാണെങ്കിൽ - അവിടുന്ന് അങ്ങനെത്തന്നെയാണ്-ദൈവനാമത്തിൽ സഹോദരങ്ങളെ വെറുക്കുന്നത് തെറ്റാണ്." മാർപ്പാപ്പ തുടർന്ന് പറഞ്ഞു: "സംസ്കാരത്തിന്റെ പിള്ളത്തൊട്ടിലായ ഈ രാജ്യത്ത് പ്രാകൃതമായ കാര്യമാണ് ആയിരക്കണക്കിന് മുസ്ലിങ്ങളും ക്രിസ്ത്യാനികളും യസീദികളും അതിക്രൂരമായി കൊല്ലപ്പെടുകയോ നാടുകടത്തപ്പെടുകയോ ചെയ്തത്. ഇന്ന് നമ്മൾ പ്രഘോഷിക്കുന്നത് സാഹോദര്യം സഹോദരവധത്തേക്കാൾ ശാശ്വതവും പ്രത്യാശ വെറുപ്പിനേക്കാൾ സുദൃഢവും സമാധാനം യുദ്ധത്തേക്കാൾ ശക്തിമത്തുമാണെന്നാണ്."

യോനാ പ്രവാചകന്റെ കല്ലറയും നിനവേ നഗരത്തിന്റെ പുരാതന മതിലിന്റെ ഒരു ഭാഗവും നിനവേ മ്യൂസിയത്തിലുണ്ടായിരുന്ന ഒരു ലക്ഷത്തോളം പുസ്തകങ്ങളും അപൂർവ്വമായ ചില കയ്യെഴുത്തു പ്രതികളും ഭീകരർ നശിപ്പിച്ചു. എന്നാൽ പതിനാലാം നൂറ്റാണ്ടിലെ ഈസ്റ്റർ പ്രാർത്ഥനകൾ ഉൾപ്പെടുന്ന അറമായ ഭാഷയിലുള്ള ഒരു കൈയെഴുത്തു പ്രതി വത്തിക്കാന്റെ നേതൃത്വത്തിൽ പൂർവ്വസ്ഥിതിയിലാക്കി മാർപ്പാപ്പയുടെ സന്ദർശന വേളയിൽ മൊസൂളിലെ ആർച്ച്ബിഷപ്പിനെ ഏൽപ്പിക്കുകയുണ്ടായി. റോമിലെ പുസ്തക പരിപാലന ഇൻസ്റ്റിറ്റ്യൂട്ട് പത്തു മാസം എടുത്താണ് ഈ ഗ്രന്ഥത്തിന്റെ പുനരുദ്ധാരണം നിർവഹിച്ചത്.

**കാരഖോഷ് സന്ദർശനം**

മൊസൂളിൽ നിന്നും മാർപ്പാപ്പ പോയത് നിനവേ നഗരപരിധിയിലുള്ള കാരഖോഷിലെ സുറിയാനി കത്തോലിക്കാ സഭയുടെ അമലോത്ഭവ മാതാവിന്റെ നാമത്തിലുള്ള ദേവാലയം സന്ദർശിക്കാനാണ്. 2014-ൽ ഭീകരിൽ നിന്നും രക്ഷ നേടുന്നതിനായി അൻപത്തയ്യായിരം ക്രൈസ്തവരാണ് ഇവിടെ നിന്നും പലായനം ചെയ്തത്. ഐസിസ് ഭീകരർ അവരുടെ ഭവനങ്ങൾ അഗ്നിക്കിരയാക്കുകയും സ്ത്രീകളെ കൂട്ട ബലാൽസംഗം ചെയ്യുകയും എതിർത്തവരെ കൊല്ലുകയും ചെയ്തു. ഇപ്പോഴത്തെ ഭരണാധികാരികളുടെയും സഭാനേതൃത്വത്തിന്റെയും ശ്രമഫലമായി ഇരുപത്താറായിരത്തോളം ആളുകൾ ഇവിടെ തിരികെ എത്തിയിട്ടുണ്ട്. തങ്ങളുടെ ദേവാലയവും മറ്റും ഭീകരർ ഓരോ ദിവസവും തകർക്കുന്ന വാർത്തകളും മറ്റും ഹൃദയ വേദനയോടെയാണ് അവർ കേട്ടിരുന്നത്. പള്ളികൾ കത്തിക്കുകയും കുരിശു രൂപങ്ങളും മാതാവിന്റെ രൂപങ്ങളും തകർക്കുകയും ചെയ്തതിന്റെ വീഡിയോ ഭീകരർ തന്നെ എടുത്ത് പ്രചരിപ്പിച്ചത് ലോകം വേദനയോടെയാണ് കണ്ടത്.

ഫ്രാൻസിസ് മാർപ്പാപ്പയെ സ്വാഗതം ചെയ്തുകൊണ്ട് സിറിയൻ കത്തോലിക്കാ സഭയുടെ അധ്യക്ഷൻ യൂനാൻ പാത്രിയർക്കീസ് പറഞ്ഞത് മാർപ്പാപ്പയുടെ സാന്നിധ്യം ഇവിടുത്തെ കത്തോലിക്കാ വിശ്വാസികളുടെ ധീരമായ ക്രിസ്തീയ സാക്ഷ്യത്തിനും അചഞ്ചലമായ വിശ്വാസത്തിനും ലഭിച്ച സഭയുടെ അംഗീകാരമാണെന്നാണ്. കത്തോലിക്കാസഭയുടെ ചർച്ച് ഇൻ നീഡ്, ലൊവ്റേ ദി ഓറിയന്റ്, നൈററ്സ് ഓഫ് കൊളംബസ് തുടങ്ങിയ സംഘടനകളും, ഹംഗറി ഗവണ്മെന്റും ഈ പള്ളിയുടെയും ഇവിടുത്തെ ജനങ്ങളുടെ പുനരധിവാസത്തിനും അകമഴിഞ്ഞ് സഹായിച്ചതും അദ്ദേഹം പറഞ്ഞു. (ഇത്തരുണത്തിൽ കേരളത്തിലെ കത്തോലിക്കാ സഭ പൊതുവായും, കൂടാതെ മലങ്കര കത്തോലിക്കാ സഭ പ്രത്യേകമായും ഇവിടെയുള്ള ക്രൈ

സ്തവ സഹോദരങ്ങളെ അകമഴിഞ്ഞ് സഹായിക്കാൻ പരിശ്രമിച്ചു എന്നത് എടുത്തു പറയേണ്ടതാണ്). അവരോടൊപ്പം പ്രാർത്ഥിക്കുകയും സമയം ചിലവഴിക്കുകയും ചെയ്തുകൊണ്ട് ആഗോള കത്തോലിക്കാ സഭ മുഴുവൻ സഹിക്കുന്ന ഈ സഹോദരങ്ങളോടൊപ്പമാണെന്ന് മാർപ്പാപ്പ അവരോടു പറഞ്ഞു. ഭീകരതയും മരണവുമല്ല ഇതിനെയൊക്കെ തോൽപ്പിച്ച ക്രിസ്തുവാണ് നമ്മുടെ അവസാന വാക്ക് എന്ന് മാർപ്പാപ്പ അവരോട് ഐക്യദാർഢ്യം പ്രഖ്യാപിച്ചുകൊണ്ടു പറഞ്ഞു.

ഇതിനടുത്തായാണ് 2007 ജൂൺ മാസത്തിൽ പെന്തക്കോസ്തിയുടെ പിറ്റേ ഞായറാഴ്ച കൽദായ കത്തോലിക്കാ സഭയുടെ ഫാ. റഷീദ് അസീസ് ജാന്നി എന്ന യുവ വൈദികനും മൂന്ന് സബ് ഡീക്കന്മാരും അതിദാരുണമായി കൊല്ലപ്പെട്ടത്. അദ്ദേഹം മൊസൂളിൽ ജനിച്ചു തന്റെ എൻജിനീയറിങ് പഠനം പൂർത്തിയാക്കിയതിന് ശേഷം വൈദികനാകാൻ തീരുമാനിച്ച ഒരു യുവാവാണ്. തന്റെ പഠനങ്ങൾ പൂർത്തിയാക്കി റോമിൽ വച്ച് 2001-ൽ അദ്ദേഹം വൈദികനായി അഭിഷിക്തനായി. തന്റെ വേദനിക്കുന്ന, സഹിക്കുന്ന ജനത്തിന്റെ കൂടെ ജീവിക്കാൻ അദ്ദേഹം തിരികെ തന്റെ സ്വദേശത്തേക്ക് എത്തി. അദ്ദേഹത്തിന് സംരക്ഷണം നൽകുന്നതിനാണ് സഹോദര പുത്രൻ ഉൾപ്പെടെയുള്ളവർ കൂടെ അനുയാത്ര ചെയ്തത്. വിശുദ്ധ കുർബാന പൂർത്തിയാക്കി പുറത്തിറങ്ങിയ അദ്ദേഹത്തിന്റെ അടുത്ത് ഭീകരർ വന്നു എന്തുകൊണ്ടാണ് ഈ പള്ളി പൂട്ടി പോവാനുള്ള നിർദേശം അനുസരിക്കാത്തതെന്ന് ആരാഞ്ഞപ്പോൾ ഫാ. ജാന്നി പറഞ്ഞു: "ദൈവത്തിന്റെ ഭവനം നിർത്തലാക്കാൻ എനിക്കെങ്ങനെ കഴിയും?" അവർ നാലു പേരും ഇസ്ലാം മതത്തിൽ ചേരണമെന്ന ഭീകരരുടെ ആവശ്യം നിരസിച്ചപ്പോൾ അതിക്രൂരമായി കൊല്ലപ്പെടുകയാണുണ്ടായത്. ഇവരുടെ നാമകരണ നടപടികളും കൽദായ കത്തോലിക്കാ സഭ ആരംഭിച്ചിട്ടുണ്ട്.

**എർബിൽ നഗരത്തിലെ സമൂഹ ബലി**

അന്ന് വൈകുന്നരം എർബിൽ നഗരത്തിലെ ഫ്രാൻസോ ഹരീരി സ്റ്റേഡിയത്തിൽ വച്ച് നടന്ന മാർപ്പാപ്പയുടെ കുർബാനയിൽ പതിനായിരത്തോളം വിശ്വാസികളാണ് പങ്കെടുത്തത്. അവർ ഇറാക്കിന്റെയും കുർദിന്റെയും വത്തിക്കാന്റെയും പതാകകൾ വഹിച്ചിരുന്നു. കൊറോണ വൈറസ് കാരണം മുപ്പതിനായിരം ആളുകളെ ഉൾക്കൊള്ളുന്ന സ്റ്റേഡിയത്തിൽ പതിനായിരം ജനങ്ങളെ പങ്കെടുപ്പിക്കാനുള്ള അനിവാദമേ ഉണ്ടായിരുന്നുള്ളു. പിറ്റേ ദിവസം മാർച്ച് 8 തിങ്കളാഴ്ച തന്റെ നാല് ദിവസത്തെ ഔദ്യോഗിക അപ്പസ്തോലിക സന്ദർശനം പൂർത്തിയാക്കി ഫ്രാൻസിസ് മാർപ്പാപ്പ വത്തിക്കാനിലേക്ക് തിരികെപ്പോയി.




**ഉപസംഹാരം**

അസാധ്യമെന്ന് കരുതിയ ഒരു അത്ഭുതം സംഭവിച്ചതിന്റെ ആനന്ദത്തിലാണ് ഇറാക്കിലെ ക്രൈസ്തവ സമൂഹം എന്നാണ് കൽദായ കത്തോലിക്കാ സഭയുടെ പാത്രീയാർക്കീസ് കർദിനാൾ സാക്കോ പറഞ്ഞത്. സ്വന്തം നാട്ടിൽ പിന്നീട് വന്ന മതത്തിന്റെ അധിനിവേശത്താൽ രണ്ടാം തരക്കാരായി കരുതപ്പെട്ട ജനത്തിന്റെ നൂറ്റാണ്ടുകളായുള്ള പ്രാർത്ഥനയുടെ ഉത്തരമായിരുന്നു മാർപ്പാപ്പയുടെ ഇറാക്ക് സന്ദർശനം. ഇറാക്കിലെ ക്രൈസ്തവരുടെയും സാധാരണ മുസ്ലീങ്ങളുടെയും ദുരിതങ്ങൾ ലോകം കണ്ണ് തുറന്ന് കാണുന്നതിന് മാർപ്പാപ്പയുടെ സന്ദർശനം വഴി തുറന്നു. തീവ്രവാദ നിലപാടുള്ള മുക്താദ അൽ സാദർ എന്ന മുസ്ലിം നേതാവുപോലും ക്രിസ്ത്യാനികളിൽ നിന്നും പിടിച്ചെടുത്ത സ്ഥലങ്ങൾ തിരികെ കൊടുക്കണമെന്നു ഈ അവസരത്തിൽ പറയുകയുണ്ടായി. ഈ സന്ദർശനത്തിന്റെ അലയൊലികൾ പശ്ചിമേഷ്യയിലെ പീഡനമനുഭവിക്കുന്ന സഭയ്ക്ക് മുഴുവൻ ഉത്തേജനം പകരുമെന്നതിൽ തർക്കമില്ല. തങ്ങൾ വലിയൊരു സഭയുടെ ഭാഗമാണെന്നും മുറിവേറ്റ തങ്ങളെ ആശ്വസിപ്പിക്കുന്നതിന് വലിയ ഇടയന്റെ നേതൃത്വത്തിൽ ശ്രമം ആരഭിച്ചിരിക്കുന്നു എന്നും അവർ തിരിച്ചറിഞ്ഞു. മാത്രമല്ല തിരികെ വരാൻ മടിച്ചു നിൽക്കുന്ന പലർക്കും മാർപ്പാപ്പയുടെ ഈ സന്ദർശനം പ്രചോദനമായിട്ടുണ്ടാവാം. ഇപ്പോഴും ഭയം ഗ്രസിച്ചിരിക്കുന്ന, ഈ സന്തോഷം താൽക്കാലികമാണെന്നും ചിന്തിക്കുന്ന ധാരാളം ക്രൈസ്തവരും ഉണ്ട്. ഐസിസ് എന്ന ഭീകര സംഘത്തെ അവിടെ നിന്ന് തുരത്തിയെങ്കിലും ഈ ആശയത്തെ പരാജയപ്പെടുത്തുക ഒരു പരിധിവരെ അസാധ്യമാണ്. കാരണം ചെറുപ്പം മുതൽ മസ്തിക ക്ഷാളനം നടത്തി ക്രിസ്ത്യാനികളും ജൂതന്മാരും ഇതരമതസ്ഥരും അധഃകൃതജന്മങ്ങളെന്നും തങ്ങളുടെ മത താത്പര്യങ്ങൾക്ക് വേണ്ടി ഇവരെ ഉൻമൂലനം ചെയ്യുന്നത് പുണ്യമാണെന്നും പഠിപ്പിക്കുന്ന, മനസ്സിൽ ഇപ്പോഴും ഐസിസ് തീവ്രവാദം ഉറങ്ങിക്കിടക്കുന്ന അനേകർ ഇന്നും ഇവിടെയുണ്ട്. എല്ലാം ഒറ്റ ദിവസം കൊണ്ട് മാറിയില്ലെങ്കിലും മാർപ്പാപ്പയുടെ സന്ദർശനം സാവധാനം ഒരു പുതിയ "ആകാശവും പുതിയ ഭൂമിയും" സൃഷ്ടിക്കുമെന്ന് വേദനിക്കുന്ന ഇറാക്കിലെ ക്രിസ്തീയ സഹോദരങ്ങളോടൊത്ത് നമുക്കും പ്രത്യശിക്കാം.



# തിരഞ്ഞെടുക്കുക തന്നെ വേണം

ബോബി ഏബ്രഹാം

ഒരു നാടിനെ ആര് ഭരിക്കണമെന്നു നിശ്ചയിക്കാനുള്ള തിരഞ്ഞെടുപ്പിൽ ചർച്ചാവിഷയമാകേണ്ടത് എന്തൊക്കെയാണ്?. ചിലർ പറയും നാടിന്റെ വികസനമാണ് പ്രധാനമെന്ന്. മറ്റുചിലർ പറയും വികസനത്തിനൊപ്പം വിവിധ വിഷയങ്ങളിലുള്ള നിലപാടും പ്രധാനമാണെന്നാണ്. എന്നാൽ ജനാധിപത്യ സമൂഹമായി നിലനിൽക്കുന്നതിനുള്ള സാഹചര്യം സംജാതമാക്കുകയാണ് പ്രധാനമെന്നു കരുതുന്നവരുമുണ്ട്. നമ്മൾ ഏറെ പറഞ്ഞുകേൾക്കുന്നത് വികസനത്തെപ്പറ്റിയുള്ള സ്വപ്നങ്ങളാണ്. റോഡുകൾ, പാലങ്ങൾ, വലിയ കെട്ടിടങ്ങൾ ഇവയൊക്കെ വന്നാൽ വികസനമായി എന്നു കരുതുന്നവരുണ്ട്. എന്നാൽ സ്വയംപര്യാപ്തവും സംതൃപ്തവുമായ ഒരു ജനതതിയെ സൃഷ്ടിക്കുന്നതാണ് യഥാർഥ വികസനം എന്നു കരുതുന്നവരുമുണ്ട്. ടിബറ്റ് ഒരു രാജ്യമായിരുന്നു പണ്ട്. ബുദ്ധന്മാരുടെ നാട്. ആ നാട് ഒരു സുപ്രഭാതത്തിൽ ചൈന എന്ന വൻശക്തിയുടെ കൈയിൽ ആവുന്നു. അതുവരെ അവിടെ ആത്മീയചാര്യനും ഭരണകർത്താവുമായിരുന്ന ദലൈ ലാമ ഇന്ത്യയിലേക്ക് പലായനം ചെയ്യുന്നു. ആയിരക്കണക്കിന് ടിബറ്റുകാരും പലായനം ചെയ്തു. ഏറിയ പങ്കും ഇന്ത്യയിലെത്തി. ദലൈ ലാമ ഉപേക്ഷിച്ചുപോന്ന ടിബറ്റ് അല്ല ഇന്നുള്ളത്. യാത്രാസൗകര്യങ്ങളൊന്നുമില്ലാതിരുന്ന കാലത്ത് കാൽനടയായാണ് ലാമ ഇന്ത്യയിലെത്തിയത്. എന്നാൽ ഇന്ന് ടിബറ്റിലേക്ക് ചൈന ബുള്ളറ്റ് ട്രെയിൻ വരെ ഓടിക്കുന്നു. പക്ഷേ ജനം സംതൃപ്തിയിലാണോ? അല്ലെന്നാണ് ആഗോള മാധ്യമങ്ങൾ കണക്കുനിരത്തി പറയുന്നത്. മാത്രമല്ല, ടിബറ്റൻ ജനതയുടെ സ്വയംഭരണാധികാരിത്തിനായുള്ള മുറവിളി ഇന്നും നിലച്ചിട്ടില്ല. ഒരു പ്രവാസി ഭരണകൂടംതന്നെ അവർ സ്ഥാപിച്ചിട്ടുമുണ്ട്. വികസനത്തിനുമപ്പുറം ചില കാര്യങ്ങളുണ്ടെന്ന് ഓർമിപ്പിച്ചെന്നു മാത്രം.

കേരളവും തിരഞ്ഞെടുപ്പിലൂടെ കടന്നുപോകുകയാണ്. എല്ലാവരും വികസന മന്ത്രമാണ് ഉരുവിടുന്നത്. ഒരു വശത്ത് ശതകോടികളുടെ വികസനപ്പെരുമ പറഞ്ഞ് നിലവിലുള്ള സർക്കാർ. എം.എൽ.എ-മാർ മണ്ഡലത്തിൽ നടപ്പാക്കിയ ശതകോടികളുടെ വികസന നേട്ടം അച്ചടിച്ചും ചലനദൃശ്യങ്ങളായും ജനങ്ങളിലേക്കെത്തിക്കുന്ന തിരക്കിലാണ്. വികസനം നടന്നിട്ടില്ലെന്നും തെറ്റിദ്ധരിപ്പിക്കലാണെന്നും എതിർപക്ഷവും ആരോപണം ഉന്നയിക്കുന്നു. ഇതിനിടയിൽ സീറ്റ് കിട്ടിയില്ലെന്ന ആരോപണ പ്രത്യാരോപണങ്ങൾ വേറെ. യഥാർഥ വിഷയങ്ങൾ ആരെങ്കിലും ചർച്ച ചെയ്യുന്നുണ്ടോ എന്ന ചോദ്യം എവിടെയും ഉയരുന്നില്ല.

തദ്ദേശ തിരഞ്ഞെടുപ്പിനു ശേഷം വരുന്ന നിയമസഭാ തിരഞ്ഞെടുപ്പാണിത്. ഈ തിരഞ്ഞെടുപ്പിൽ നിശ്ചയമായും ചർച്ച ചെയ്യും എന്നു വിശ്വസിച്ചിരുന്ന കുറേയേറെ വിഷയങ്ങളുണ്ട്. ഡൽഹിയിൽ കർഷകർ നൂറു ദിവസത്തിലേറെയായി സമരം നടത്തുന്നു. സർക്കാർ പാസാക്കിയ കാർഷിക നിയമങ്ങൾ രാജ്യത്തെ കർഷകരെ ഇല്ലായ്മ ചെയ്യുമെന്ന ആശങ്ക

യാണ് കർഷകർ ഉയർത്തുന്നത്. എന്നും പിന്നാമ്പുറത്താണ് കർഷകരുടെ സ്ഥാനം. ഇത്തവണയും സ്ഥിതി വ്യത്യസ്തമല്ല. കേരളത്തിലെ തിരഞ്ഞെടുപ്പിൽ കർഷകരുടെ പ്രശ്നം ചർച്ചാ വിഷയമേ അല്ല.

ഇന്ധന വില കുതിച്ചുയരുന്നു. വില നിർണയിക്കാനുള്ള അധികാരം കുത്തക കമ്പനികൾക്കാണ്. ആഗോള വിപണിയിൽ വില കുറയുമ്പോൾ വൻ നികുതി ചുമത്തുന്ന ഭരണാധികാരികൾ പിന്നീട് ആ നികുതി കുറയ്ക്കാൻ തയാറാകുന്നില്ല. കേന്ദ്രമായാലും കേരളമായാലും സ്ഥിതി ഇതുതന്നെ. ജനങ്ങളുടെ ജീവിതഭാരം ഉയർത്തുന്ന ഈ നീക്കങ്ങൾ തിരഞ്ഞെടുപ്പിൽ ചർച്ചയാണോ? ഒരു വഴിപാട് പോലെ ആരൊക്കെയോ പറയുന്നുണ്ടെന്നല്ലാതെ വലിയ ചർച്ചയാകുന്നില്ല. പാചക വാതക സബ്സിഡി പിൻവലിച്ചതു പോലും ചർച്ചയാകുന്നില്ല.

പൗരത്വ ബിൽ രാജ്യത്ത് ആളിക്കത്തിയ വിഷയമാണ്. ആരെങ്കിലും ചർച്ച ചെയ്യുന്നുണ്ടോ? ഏതായാലും ഈ തിരഞ്ഞെടുപ്പിൽ അത് ചർച്ചയായതായി കാണുന്നില്ല. മറിച്ച് നമ്മുടെ ചർച്ചാ വിഷയങ്ങൾ എന്തൊക്കെയാണ്. ഇടതുമുന്നണി ചർച്ചയാക്കാൻ ആഗ്രഹിച്ചത് സ്ഥാനാർഥിപ്പട്ടികയിൽ നിന്ന് മുതിർന്ന നേതാക്കളെപ്പോലും ഒഴിവാക്കി നിർത്താൻ കാണിച്ച ധൈര്യത്തെയാണ്. കോൺഗ്രസിൽ ചർച്ചയായത് പട്ടികയിൽ ഇടംപിടിക്കാനാവാതെ പോയവരുടെ പ്രതിഷേധമാണ്. അവിടെയും യുവത്വത്തിന് പ്രാധാന്യം നൽകിയപ്പോൾ ഒട്ടേറെ പ്രമുഖർ പുറത്തായി. തുടർന്ന് തല മുണ്ഡനം ചെയ്തുള്ള പ്രതിഷേധം വരെയുണ്ടായി. ഇടതു പക്ഷത്തും വലിയ പ്രതിഷേധങ്ങൾ കണ്ടു. പതിവില്ലാത്തവണ്ണം പ്രവർത്തകരുടെ പ്രതിഷേധത്തെത്തുടർന്ന് അവിടെയും സ്ഥാനാർഥികളെ മാറ്റേണ്ടി വന്നു.

### നിലപാടില്ലാത്ത രാഷ്ട്രീയക്കാർ

പട്ടിക പുറത്തുവന്നതോടെ നേതാക്കളുടെ കൂടുവിട്ടു കൂടുമാറ്റത്തിന്റെ ദിനങ്ങളായിരുന്നു. ഇന്നത്തെ കോൺഗ്രസ് നാളത്തെ ബിജെപി എന്ന പരിഹാസം ഉയർത്തിക്കൊണ്ടിരുന്ന ഇടതു മുന്നണിക്ക് അപ്രതീക്ഷിത ആഘാതമായിരുന്നു സ്വന്തം പാളയത്തിൽ നിന്നുള്ള യുവജന നേതാക്കൾ കൂട്ടമായി ബിജെപി പട്ടികയിൽ ഇടം കണ്ടെന്നത്. ബിജെപിയാണെങ്കിൽ മറ്റു രാഷ്ട്രീയ കക്ഷികളിൽ നിന്നുവരുന്ന ആരെയും സ്ഥാനാർഥിയാക്കാൻ തുനിഞ്ഞിറങ്ങുകയും ചെയ്തു. ചുരുക്കത്തിൽ തിരഞ്ഞെടുപ്പിന്റെ ആദ്യഘട്ടത്തിലെ ചർച്ച മുഴുവൻ സീറ്റ് കിട്ടാത്തവരുടെ പ്രതിഷേധത്തിലും കൂടുവിട്ടു കൂടു മാറുന്നവരിലും മാത്രമായൊതുങ്ങിപ്പോയി.

ഒരു രാഷ്ട്രീയ ധാരയിലേക്ക് ഒരാൾ എത്തുന്നത് ചില ബോധ്യങ്ങളുടെ അടിസ്ഥാനത്തിലാണെന്നായിരുന്നു നമ്മളൊക്കെ വിശ്വസിച്ചിരുന്നത്. അരങ്ങിൽ ശ്രീധരൻ എന്ന നേതാവിനെ ഇന്നും നമ്മൾ ഓർക്കുന്നത് അദ്ദേഹം ഉയർത്തിപ്പിടിച്ച സോഷ്യലിസ്റ്റ് രാഷ്ട്രീയത്തിന്റെ പേരിലായിരുന്നു. ഒരു നിമിഷം കൊണ്ട് ആ സോഷ്യലിസ്റ്റ് രാഷ്ട്രീയം ഉപേക്ഷിക്കാൻ അദ്ദേഹത്തിനാവുമായിരുന്നില്ല. സി.കെ. ഗോവിന്ദൻ നായർ എന്ന കോൺഗ്രസ് നേതാവിനെ ഇന്നും നമ്മൾ ഓർത്തിരിക്കുന്നത് കോൺഗ്രസ് മുറുകെപ്പിടിച്ച രാഷ്ട്രീയാദർശങ്ങൾ പൂർണമായി ഉൾക്കൊണ്ട നേതാവെന്ന നിലയിലാണ്. അങ്ങനെ ഓരോരുത്തരുടെയും നിലപാടിനോട് ചേർത്തുവച്ചാണ് നമ്മൾ അവരുടെ രാഷ്ട്രീയത്തെ നിർവചിച്ചിരുന്നത്. സികെജി ഒരു തിരഞ്ഞെടുപ്പിൽ പോലും മത്സരിച്ചിട്ടില്ലെന്നും ഓർക്കണം. എന്നാൽ രാവിലെ വരെ കോൺഗ്രസ് ആയിരുന്നവർ ഉച്ച കഴിയുമ്പോൾ ബിജെപിയാകുന്നതിന്റെ ഔചിത്യമില്ലായ്മ ആരും ചർച്ച ചെയ്തു കാണുന്നില്ല. വൈകുന്നേരം വരെ കമ്യൂണിസ്റ്റ് പാർട്ടി അംഗമാണെന്ന് സമൂഹ മാധ്യമത്തിൽ പോസ്റ്റ് ചെയ്തിരുന്നവർ രാത്രിയാകുമ്പോൾ ബിജെപി പാളയത്തിലെത്തുന്നതും സ്ഥാനാർഥികളാകുന്നതും കാണുന്നു. കോൺഗ്രസിൽ നിന്ന് സിപിഎമ്മിലേക്കും സിപിഎമ്മിൽ നിന്ന് കോൺഗ്രസിലേക്കും പോകുന്നവരുണ്ട്. ദീർഘകാലത്തെ ഭിന്നതയെത്തുടർന്ന് ഉത്തമ രാഷ്ട്രീയ ബോധ്യത്തിന്റെ അടിസ്ഥാനത്തിൽ ഒരാൾ തന്റെ രാഷ്ട്രീയ നിലപാടിൽ മാറ്റം വരുത്തുന്നത് ശരിയാണ്. എന്നാൽ തിരഞ്ഞെടുപ്പിൽ മത്സരിക്കാൻ സീറ്റ് കിട്ടാതെ വരുമ്പോൾ മണിക്കൂറുകൾ കൊണ്ടു മാറാൻ കഴിയുന്നതാണോ രാഷ്ട്രീയ നിലപാടുകൾ. ഇത്രയ്ക്കു ലോലമാണോ രാഷ്ട്രീയ കക്ഷികളുടെ നിലപാടുകളുടെ അടിത്തറ. തീർച്ചയായും പാർട്ടി മാറി തിരഞ്ഞെടുപ്പു ഗോദയിൽ ഇറങ്ങുന്നവരോട് ചോദിക്കേണ്ടതാണ്. പക്ഷേ അത്തരം ചോദ്യമൊന്നും ഈ തിരഞ്ഞെടുപ്പിൽ ഉയരുന്നില്ല.

### സ്ത്രീപക്ഷ രാഷ്ട്രീയം

തദ്ദേശ തിരഞ്ഞെടുപ്പിൽ 50 ശതമാനം സ്ത്രീസംവരണമാണ്. എന്നാൽ നിയമസഭയിലേക്കും ലോക്സഭയിലേക്കും അത്തരത്തിൽ സംവരണമില്ല. അതുകൊണ്ടുതന്നെ പൊരുതിനേടണം സ്ത്രീകൾ. പൊരുതി നേടുക എന്നു പറയുമ്പോൾ നേതൃത്വത്തോട് പൊരുതിനേടണം എന്നാണ് പലരും ധരിച്ചു വച്ചിരിക്കുന്നത്. അത് ശരിയായ കാഴ്ചപ്പാടാണോ എന്ന് ആരും ചർച്ച ചെയ്യുന്നില്ല. ബംഗാളിൽ മമത ബാനർജിയാണ് ഭരിക്കുന്നത്. തൃണമൂൽ കോൺഗ്രസിനെ നയിക്കുന്നതും മമതയാണ്. മമതയ്ക്ക് ആ സ്ഥാനം ആരും താലത്തിൽ വച്ചു കൊടുത്തതല്ല. പൊരുതിനേടിയതുതന്നെയാണ്. ഉറച്ച നിലപാടുകൾ കൊണ്ടും സമരപരമ്പരകൾ കൊണ്ടും ജനങ്ങളിലേക്ക് ആഴ്ന്നിറങ്ങിയും അവർ ആർജിച്ചെടുത്തതാണത്. സ്വാതന്ത്ര്യ സമര കാലം മുതൽ അത്തരം വനിതാ നേതാക്കളുടെ നീണ്ട നിര തന്നെയുണ്ട് പാർലമെന്ററി രംഗത്ത്. അവരെ ആർക്കും മാറ്റി നിർത്താൻ കഴിയുമായിരുന്നില്ല. കേരളത്തിൽ കെ.ആർ. ഗൗരിയമ്മ, റോസമ്മ പുന്നൂസ് തുടങ്ങിയവരെയൊക്കെ മാറ്റിനിർത്താൻ ആ പാർട്ടികൾക്കു കഴിയുമായിരുന്നോ? കഴിയാത്തതിനു കാരണം അവരുടെ പ്രവർത്തന മികവ് തന്നെ. എന്നാൽ ഈ തിരഞ്ഞെടുപ്പിലും നമ്മൾ കാണുന്ന സ്ത്രീപക്ഷ പ്രശ്നം സ്ത്രീകൾക്ക് സീറ്റ് കുറഞ്ഞുപോയി എന്നതാണ്. അതുകൊണ്ടാണ് സീറ്റ് കിട്ടാതെ പോയ വനിത തല മുണ്ഡനം ചെയ്യുന്നത് വലിയ വാർത്തയാകുന്നതും വാളയാറിലെ അമ്മ തല മുണ്ഡനം ചെയ്തത് പലർക്കും വാർത്തയല്ലാതാകുന്നതും. ഒരാൾക്ക് സീറ്റ് കിട്ടിയില്ലെന്നത് എങ്ങനെയാണ് കേരളത്തിന്റെ മുഴുവൻ

വേദനയാകുന്നത്? രണ്ടു പെൺമക്കൾ കൊല ചെയ്യപ്പെടുന്നതും അതിലെ പ്രതികൾ സ്വതന്ത്രരായി നടക്കുന്നതും കേസ് അട്ടിമറിക്കാൻ ശ്രമിച്ച പൊലീസ് ഉദ്യോഗസ്ഥർക്ക് സ്ഥാനക്കയറ്റം നൽകുന്നതും കണ്ട് മനസ് മരവിച്ച ഒരമ്മ തല മുണ്ഡനം ചെയ്യുന്നതിന്റെരാഷ്ട്രീയം മാറ്റിനിർത്തി സീറ്റ് നഷ്ടം മാത്രം ചർച്ച ചെയ്യുന്ന ഇരട്ടത്താപ്പ് എന്തുകൊണ്ടാണ് തിരിച്ചറിയപ്പെടാതെ പോകുന്നത്?

നിങ്ങൾ ഒരു സ്വതന്ത്ര സമൂഹമായി നിലനിൽക്കണോ വേണ്ടയോ എന്ന വലിയ ചോദ്യം ഈ തിരഞ്ഞെടുപ്പിലും ആരും ഉയർത്താതിരിക്കുന്നതെന്തുകൊണ്ടാണ്. കഴിഞ്ഞ യുഡിഎഫ് സർക്കാരിന്റെ കാലത്ത് സോളർ കേസ് ഏറെ ചർച്ച ചെയ്യുകയുണ്ടായി. അതിൽ തെറ്റൊന്നുമില്ല. ഭംഗിയായി നമ്മെ നയിക്കുമെന്ന വിശ്വാസത്തോടെയാണ് ഒരു ഭരണകൂടത്തെ അധികാരമേറ്റുന്നത്. ആ ഭരണകൂടത്തിന്റെ അകത്തളങ്ങളിൽ സംശയകരമായെന്തെങ്കിലുമുണ്ടെങ്കിൽ ചോദ്യംചെയ്യുക തന്നെ വേണം. അതു സ്വതന്ത്ര ജനാധിപത്യ സമൂഹത്തിന്റെ നിലനിൽപിന് ആവശ്യമാണ്. ഈ ഭരണകാലത്ത് ഉയർന്നുവന്ന സ്വർണക്കള്ളക്കടത്ത്, ഡോളർ കടത്ത്, ഈന്തപ്പഴ കടത്ത് തുടങ്ങിയവ ചർച്ച ചെയ്യുന്നത് എങ്ങനെയാണ് തെറ്റാവുക. ഭരണകൂടത്ത ദുരുപയോഗം ചെയ്യുക തന്നെയായിരുന്നു. സോളർ ഒരു തിരഞ്ഞെടുപ്പിൽ ചർച്ചയാക്കാമെങ്കിൽ മറ്റൊരു തിരഞ്ഞെടുപ്പിൽ സ്വർണക്കടത്തും ചർച്ച ചെയ്യാം.

**വികസനത്തിന്റെ രാഷ്ട്രീയം**

വികസനത്തെക്കുറിച്ചുള്ള കാഴ്ചപ്പാട് മാറേണ്ടതുണ്ട് എന്ന് എല്ലാവരും പറയുന്നു. പ്രകൃതിവിഭവങ്ങളെല്ലാം ചൂഷണം ചെയ്യുന്നതല്ല വികസനം. നിർഭാഗ്യവശാൽ ഇത്തരം അടിസ്ഥാന പ്രശ്നങ്ങളൊന്നും ചർച്ചയാവുന്നില്ല. അതുകൊണ്ടാണ് വൻകിട പാറമടകളുയർത്തുന്ന പാരിസ്ഥിതിക പ്രശ്നങ്ങൾ ചർച്ചയാവാതെ പോകുന്നത്. നമ്മൾ സ്കൂളുകളുടെ ഭൗതിക സൗകര്യം മെച്ചമാക്കിയതിനെക്കുറിച്ച് ഏറെപ്പറയുന്നുണ്ട്. പക്ഷേ, കഴിഞ്ഞ കാൽ നൂറ്റാണ്ടായി വിദ്യാഭ്യാസ മേഖലയിൽ ഗുണപരമായി എന്തു മാറ്റമാണുണ്ടായതെന്ന് ആരും അന്വേഷിക്കുന്നില്ല. നമ്മുടെ സർവകലാശാലകൾ രാജ്യത്തെ പ്രമുഖ സർവകലാശാലകളുടെ പട്ടികയിൽ പോലും ഇടംപിടിക്കാത്തതെന്തുകൊണ്ടാണ്? ആധുനിക കാലത്തിനനുസൃതമായി സർവകലാശാലകളെ മാറ്റാൻ കഴിയുന്നവരാണോ അതിന്റെ തലപ്പത്ത് വരുന്നത്? ചർച്ച ചെയ്യേണ്ടത് അതൊക്കെയാണ്. ഇവിടുത്തെ സർവകലാശാലകളിലെല്ലാം സാമ്പത്തിക ശാസ്ത്രം പഠിപ്പിക്കുന്നുണ്ട്. എന്നാൽ സാമ്പത്തിക ശാസ്ത്രത്തിൽ ഉപദേശം നൽകാൻ ലണ്ടൻ സ്കൂൾ ഓഫ് ഇക്കണോമിക്സിൽ നിന്നുള്ളവരെത്തന്നെ നമുക്ക് വിളിക്കേണ്ടിവരുന്നു. ഭൗതിക സൗകര്യങ്ങൾ വർധിപ്പിച്ചു എന്നു മേനി നടിക്കുമ്പോൾ ചർച്ച ചെയ്യാൻ മറന്നുപോകുന്നത് ഈ വിഷയങ്ങളാണ്. അതു കൂടി ചർച്ചാവിധേയമാകണം തിരഞ്ഞെടുപ്പിൽ. വികസനത്തിന്റെ പുറംപൂച്ചുകളിലല്ല. അതിന്റെ ഉള്ളറകളിലേക്കാണ് ശ്രദ്ധ പോകേണ്ടത്.

**സമൂഹത്തിലെ ധ്രുവീകരണം.**

ജാതീയമായും മതപരമായും വേർതിരിഞ്ഞ സമൂഹം തന്നെയാണ് നമ്മൾ. എന്നാൽ അതിനൊക്കെ അതിർവരമ്പുകളുണ്ടായിരുന്നു. സമൂഹത്തെ ഭിന്നിപ്പിക്കുന്ന തരത്തിലേക്ക് അതു പോയിരുന്നില്ല. സമുദായ സംഘടനകൾ പോലും സ്വന്തം സമുദായത്തിന്റെ ഉയർച്ച വേണമെന്ന് ആഗ്രഹിച്ചതല്ലാതെ മറ്റു സമുദായങ്ങൾ തളരണമെന്നു കൊതിച്ചില്ല. എന്നാൽ പരസ്പരം കൊത്തിപ്പറിക്കാൻ വെമ്പുന്ന സമൂഹമായി നമ്മൾ മാറുന്നുണ്ടോ എന്ന് യുവതലമുറ ഈ തിരഞ്ഞെടുപ്പ് കാലത്തെങ്കിലും ചർച്ച ചെയ്യണം.



ഏറ്റവും പുതിയ ഇലക്ട്രോണിക് ഗാഡ്ജറ്റ് എന്തെന്ന് അന്വേഷിക്കുന്ന തിരക്കിൽ നിങ്ങൾ ജീവിക്കുന്ന സമൂഹത്തിന് എന്താണ് സംഭവിക്കുന്നതെന്നു തിരിച്ചറിയാൻ മറക്കരുത്. നിർഭാഗ്യവശാൽ അവരും ഗൗരവമായ ചിന്തകൾക്കപ്പുറം പളപളപ്പിന്റെ ലോകത്തിലാണ്. ഈ തിരഞ്ഞെടുപ്പിനെ ഏറ്റവും ഗൗരവത്തോടെ കാണേണ്ടതും യുവസമൂഹമാണ്. കാരണം പുതിയ കേരളം യുവജനങ്ങളുടേതാണ്. അതെങ്ങനെ രചിക്കണമെന്ന് അവർ തീരുമാനിക്കുക തന്നെ വേണം. ഇന്നും പഴയ മുദ്രാവാക്യങ്ങൾ തേച്ചുമിനുക്കാനല്ലാതെ പുതിയതൊന്നു സൃഷ്ടിക്കാൻ പോലും ആരും ശ്രമിച്ചുകാണുന്നില്ല. യുവജന സംഘടനകളും നേതാക്കളും ഹിസ് മാസ്റ്റേഴ്സ് വോയ്സ് മാത്രമായി മാറുന്നത് ഭാവി സമൂഹത്തിന് ഗുണം ചെയ്യുകയില്ല.

**കിറ്റിന്റെ രാഷ്ട്രീയം**

കൊറോണക്കാലത്ത് ആരെയും പട്ടിണിക്കിടാതെ കിടത്തിയില്ലേ എന്ന് ചോദിച്ചത് സംവിധായകൻ രഞ്ജിത് ആയിരുന്നു. തീർച്ചയായും ആളുകൾക്ക് ജോലിക്കു പോകാൻ പറ്റാതിരുന്ന കാലത്ത് അതൊരു അനുഗ്രഹം തന്നെയായിരുന്നു. പക്ഷേ അതിനെ വോട്ട് നേടാനുള്ള ഉപാധിയാക്കി മാറ്റിയപ്പോൾ ആ പ്രവൃത്തിയിലെ നന്മ വറ്റിപ്പോയില്ലേ എന്നും സംശയിക്കണം. ലക്ഷങ്ങൾ ശമ്പളം വാങ്ങുന്നവർക്കുൾപ്പെടെ ഈ കിറ്റ് എന്തിനു നൽകുന്നു എന്ന ചോദ്യവും ഉയരുന്നു. തമിഴക രാഷ്ട്രീയം പോലെയായി കേരളവും എന്നു പറയുമ്പോൾ തെറ്റിദ്ധരിക്കരുത്. കിഴക്കമ്പലത്തെ ട്വന്റി ട്വന്റി ചെയ്യുന്നത് സിഎസ്ആർ ഫണ്ടുപയോഗിച്ച് സബ്

സിഡി നിരക്കിൽ ഔട്ട്ലെറ്റുകളിലൂടെ സാധനം കൊടുത്ത് വോട്ട് സമാഹരിക്കുകയാണ്. കാതലായ പ്രശ്നങ്ങളിൽ നിന്നെല്ലാം ജനങ്ങളെ അകറ്റി നിർത്തി കിറ്റിന്റെ അടിമകളാക്കി മാറ്റുന്നത് അരാഷ്ട്രീയം തന്നെയാണ്. ട്വന്റി ട്വന്റി ചെയ്യുന്നതും സർക്കാർ ചെയ്യുന്നതും തമ്മിൽ വലിയ വ്യത്യാസമില്ല. പല സംഘടനകളും കിറ്റുകൾ മാസംതോറും നൽകുന്നുണ്ട്. അത് വാങ്ങുന്നത് ഏതെങ്കിലും തരത്തിൽ ബുദ്ധിമുട്ടുള്ള വരാണ്. അവിടെ നിന്നു മാറി ഏറ്റവും മുന്തിയ കാറിൽ നടക്കുന്നവരെപ്പോലും കിറ്റ് വാങ്ങാൻ പ്രേരിപ്പിക്കുന്ന തരത്തിൽ നമ്മുടെ സാമൂഹിക സാഹചര്യം മാറിയിട്ടുണ്ടെങ്കിൽ അത്രയേറേ അനിശ്ചിതാവസ്ഥയിലൂടെ നമ്മുടെ സമൂഹം കടന്നുപോകുന്നു എന്നുതന്നെയാണ് ഉത്തരം. ഏതു സൗജന്യവും സ്വീകരിക്കാൻ തക്കവണ്ണം നമ്മുടെ മനസ് പാകപ്പെടുന്നതാണോ വികസനം എന്നു ചിന്തിക്കേണ്ടിയിരിക്കുന്നു. ചർച്ച ചെയ്യേണ്ടത് ഈ വിഷയം കൂടിയാണ്.

### സമുദായ രാഷ്ട്രീയം

ഇത്തവണ പ്രമുഖ മുന്നണികളുടെ ലിസ്റ്റ് വന്നപ്പോൾ അതിൽ ജാതി, ഉപജാതി, സമുദായം തിരിച്ചുള്ള കണക്കുകൾ ഇഴകീറി പരിശോധിച്ച് പലരും ഇറങ്ങുന്നതു കണ്ടു. എത്ര തെറ്റായ സങ്കൽപമാണത്. പിണറായി വിജയനെന്ന രാഷ്ട്രീയപ്രവർത്തകൻ ഉയർന്നുവന്നത് ഏതെങ്കിലും സമുദായത്തിന്റെ ഭാഗമായാണോ? വി.എം. സുധീരനോ മുല്ലപ്പള്ളിയോ ഉമ്മൻ ചാണ്ടിയോ എ.കെ. ആന്റണിയോ ഏതെങ്കിലും സമുദായത്തിന്റെ കള്ളിയിൽ ഒതുങ്ങുന്നവരാണോ? പി. കൃഷ്ണപിള്ള എല്ലാവരുടെയും സഖാവായത് ഏതെങ്കിലും ജാതിയുടെ ഭാഗമായതുകൊണ്ടാണോ? സ്ഥാനാർഥിപ്പട്ടികയിലെ ജാതി നോക്കുന്നവർ ഇനി സമുദായം തിരിച്ച് നേതാക്കളെയും ഓരോ പാർട്ടിക്കും സംഭാവന ചെയ്യുമോ എന്നും ചർച്ച ചെയ്യേണ്ടിയിരിക്കുന്നു. ഏത്ര മിടുക്കനായാലും മണ്ഡലത്തിൽ സ്വാധീനമുള്ള സമുദായത്തിൽ നിന്നല്ലെങ്കിൽ സീറ്റ് കൊടുക്കില്ല എന്ന നിലപാടിലേക്ക് രാഷ്ട്രീയ കക്ഷികളെ നയിക്കാൻ മാത്രമേ ഇത്തരം വാദം ഉപകരിക്കുകയുള്ളു. അത് ഭാവി കേരളത്തിന് നല്ലതാണോ എന്നും വിലയിരുത്തണം.

### അരാഷ്ട്രീയ വാദം

രാഷ്ട്രീയകക്ഷികളെ വിമർശിച്ചുകൊണ്ട് അരാഷ്ട്രീയ വാദം ഉയർത്തുന്നവരുടെ രാഷ്ട്രീയവും ഈ തിരഞ്ഞെടുപ്പിൽ വിമർശന വിധേയമാകണം. രാഷ്ട്രീയ കക്ഷികൾക്ക് ഒരു നിലപാടെങ്കിലുമുണ്ട്. അതിൽ നിന്നു വ്യതിചലിക്കുമ്പോഴാണ് അവർ വിമർശന വിധേയരാകുന്നത്. എന്നാൽ അരാഷ്ട്രീയവാദം ഉയർത്തുന്ന ഒരു പ്രസ്ഥാനത്തിന്റെ നേതാവിനോട് രാജ്യത്ത് ചർച്ചചെയ്യുന്ന പ്രധാന വിഷയങ്ങളിലുള്ള നിലപാട് ചോദിച്ചപ്പോൾ ഒന്നും പറയാനില്ലായിരുന്നു. നിങ്ങൾ എന്തിനുവേണ്ടി മത്സരിക്കുന്നു എന്നു ചോദിച്ചാൽ രാഷ്ട്രീയക്കാരുടെ തട്ടിപ്പിനെതിരെ എന്ന് ഉത്തരം വരും. പക്ഷേ നിലപാടില്ലാത്ത നിങ്ങളെ എങ്ങനെ വിശ്വസിക്കും എന്ന മറു ചോദ്യം ഉന്നയിക്കാതെ നമുക്കെന്തു കിട്ടും എന്നു മാത്രം നോക്കിപ്പോകുന്നവരിൽ പ്രമുഖരുമുണ്ട് എന്നതിൽ പ്രബുദ്ധ കേരളം ലജ്ജിക്കുകതന്നെ വേണം. ഒരു രാഷ്ട്രീയ പ്രസ്ഥാനത്തിന് പൊതുനിലപാടുകളെങ്കിലും വേണ്ടേ?

ചർച്ച ചെയ്യാൻ ഏറെ വിഷയങ്ങളുണ്ട്. അഴിമതിയും സ്വജനപക്ഷപാതവും ഭരണഘടനാസ്ഥാപനങ്ങളെ നോക്കുകുത്തിയാക്കിയുള്ള പിൻവാതിൽ നിയമനവും ചർച്ച ചെയ്യപ്പെട്ടേ മതിയാകൂ. നമ്മുടെ ഭരണകൂടങ്ങളെ ഗ്രസിച്ചിരിക്കുന്ന കൺസൾട്ടൻസി രാജിന്റെ അപകടങ്ങളെക്കുറിച്ച് ചർച്ച ചെയ്യണം. സ്ത്രീ സുരക്ഷയെക്കുറിച്ച് ചർച്ച ചെയ്യണം. ഉന്നത ഓഫിസുകളിൽ അഴിമതിക്കാർ നുഴഞ്ഞുകയറി പിൻവാതിൽ ഇടപാട് നടത്തുന്നുണ്ടോ എന്നു വിലയിരുത്തണം. പരിസ്ഥിതിയെ തകർക്കുന്ന നയങ്ങൾ ആവിഷ്കരിക്കുന്നുണ്ടോ എന്നു വിലയിരുത്തണം. മനുഷ്യവകാശങ്ങൾ സംരക്ഷിക്കപ്പെടുന്നുണ്ടോ എന്നു വിലയിരുത്തണം. സമൂഹത്തിലെ ഏറ്റവും താഴെത്തട്ടിൽ കഴിയുന്നവരെ ഉയർത്തിക്കൊണ്ടുവരാൻ കഴിയുന്നുണ്ടോ എന്നു പരിശോധിക്കണം. ഇത്തരം നിരന്തരമായ ഓഡിറ്റ് ആണ് തിരഞ്ഞെടുപ്പിൽ വോട്ട് ആയി മാറേണ്ടത്. അല്ലാതെ എനിക്ക് എന്തു കിട്ടി എന്ന സങ്കുചിത രാഷ്ട്രീയത്തിന്റെ അളവുകോലല്ല തിരഞ്ഞെടുപ്പ്.



റജി. കെ. ബാബു

# ലഹരി വിമുക്ത സമൂഹം



നമ്മുടെ സമൂഹത്തിൽ നടമാടുന്ന ഏറ്റവും വലിയ വിപത്തുകളിൽ ഒന്നാണ് ലഹരി മരുന്നിന്റെ ഉപയോഗം. ഒട്ടേറെ വ്യക്തികളെ നശിപ്പിക്കുവാനും കുടുംബങ്ങളെ തകർക്കുവാനും സമൂഹത്തെ രോഗതുരമാക്കുവാനും മദ്യ മയക്ക് ലഹരിമരുന്ന് എന്ന പിശാചിനു കഴിയുന്നു. ഒരു യക്ഷിയെപ്പോലെ അനേകം ആളുകളെ ലഹരി മരുന്ന് ആകർഷിക്കുന്നു. ഒടുവിൽ ഒരു നീരാളിയെ ജീവൻ തന്നെ കവർന്നെടുക്കുന്നു.

ഈ അടുത്ത കാലത്തായി യുവജനങ്ങളും മുതിർന്ന വിദ്യാർത്ഥികളും മദ്യപാനത്തിനും ലഹരി മരുന്നകൾക്കും അടിമകളാകുന്ന കാഴ്ച്ച ഇന്ന് നമ്മുടെ സമൂഹത്തിൽ കാണപ്പെടുന്നു. ചെറുകുട്ടികൾ പോലും മദ്യപാനത്തിലേക്കും ലഹരിമരുന്ന് ഉപയോഗത്തലേക്കും ആകർഷിക്കുവാനുള്ള പലതരം മാർഗ്ഗങ്ങളാണ് സാമൂഹ്യ ദ്രോഹികളായ ആളുകൾ ഉപയോഗിച്ചുവരുന്നത്. ലഹരി വസ്തുക്കൾ ചേർത്ത മിഠായികളും ഐസ്ക്രീം മുതൽ ലഹരി വസ്തുക്കൾ അടങ്ങിയ സുപാരി, പാൻപരാഗ്, ശംഭു, കൈനി, വെറ്റില മുറുക്ക് എന്നിവകൾ ഇന്ന് വിദ്യാലയങ്ങൾക്ക് സമീപം ലഭ്യമാണ്. അൽപം രസത്തിനു വേണ്ടി കഴിച്ചു തുടങ്ങുന്ന ലഹരി വസ്തുക്കൾക്ക് പിന്നീട് ഉപേക്ഷിക്കാൻ വയ്യാത്തവിധം അടിമകളാകുന്നു. മാനസികവും ശാരീരികവുമായ രോഗങ്ങൾ പിടിപെടുന്നു. നന്നായി ജോലിചെയ്യുവാനോ മറ്റുള്ളവരോട് മാന്യമായി പെരുമാറുവാനോ പോലും കഴിയാതെ വരുന്നുണ്ട്. കുടുംബബന്ധങ്ങൾ ശിഥിലമാക്കുകയും മാതാവും പിതാവും മക്കളും തമ്മിലുള്ള ബന്ധങ്ങളുടെ മൂല്യങ്ങൾ നഷ്ടപ്പെട്ടിരിക്കുന്നു. ഇങ്ങനെ ലഹരി മരുന്നുകൾക്ക് അടിമകളാകുന്നവരുടെ എണ്ണം കൂടിവന്നാൽ നമ്മുടെ പുതിയ തലമുറയുടെ അതിലുപരി നമ്മുടെ നാടിന്റെ ഗതി എന്താവും. വളരെ ഗൗരവമായി ചിന്തിക്കേണ്ടതായിട്ടുണ്ട്. ജനങ്ങളിൽ മൃഗീയ വാസനകൾ വർദ്ധിച്ചുവരികയും കൊലപാതകം പീഢനങ്ങൾ എന്നിവ പ്രതിദിനം വർദ്ധിച്ച് ഇത് ഒരു തുടർകഥയായി മാറുന്നു.

ഇതിന്റെ പൈശാചിക ബന്ധങ്ങളിൽ അകപ്പെടുന്ന എത്രപേരാണ്, അനാഥമാകുന്ന എത്ര ബാല്യങ്ങൾ, പട്ടിണിയും പരവട്ടവുമായി എത്ര കുടുബങ്ങൾ അകന്നുപോകുന്നു.

മദ്യലഹരി മരുന്നു പ്രയോഗങ്ങൾക്കും ഉപയോഗങ്ങൾക്കുമെതിരെ ക്രിസ്തീയ സഭകളും ചില സംഘടനകളും പ്രവർത്തിക്കുന്നുണ്ടെങ്കിലും അതൊന്നും ഫലപ്രദമായിത്തീരുന്നില്ല. ദൈവീക ചൈതന്യം നഷ്ടപ്പെട്ട സമൂഹത്തിൽ ധർമ്മത്തിന്റെ മേൽ അധർമ്മത്തിന്റെ കടന്നുകയറ്റമായി മാറുന്നു. ഇതിന്റെ പേരിൽ നിയമം കൊണ്ട് നടപടി സ്വീകരിക്കേണ്ടവർപോലും സ്ഥാപിത താത്പര്യങ്ങൾക്കും സാമ്പത്തിക നേട്ടങ്ങൾക്കും വേണ്ടി കണ്ണുകണ്ടില്ല എന്നു നടിക്കുന്നു. ഇപ്പോൾ നിലവിൽ പുകവലി നിരോധനം പ്രാബല്യത്തിൽ ഉണ്ട്. സ്കൂൾ ചുറ്റളവിൽ നിന്നും 100 മീറ്റർ ചുറ്റളവുനുള്ളിൽ പുകയില ഉല്പന്നങ്ങൾ വിൽക്കുകയോ പ്രദർശിപ്പിക്കുകയോ ചെയ്യുന്ന് പൂർണമായും കോടതി ഉത്തരവ് മുഖാന്തിരം നിരോധിക്കുന്നതും പിഴയും തടവും ശിക്ഷാർഹവുമാണ്.

ഈ അവസ്ഥയിൽ നമ്മുടെ യുവതലമുറ ക്രിസ്തീയ മൂല്യങ്ങളെ മുറുകെ പിടിച്ചുകൊണ്ട് വളരുകയും ഉത്സാഹിച്ച് പരിശ്രമിച്ചാൽ മദ്യമയക്കുമരുന്നു പിശാചിനെ നമ്മുടെ നാട്ടിൽ നിന്നും തുരത്താൻ കഴിയും.

മദ്യപാനം മൂലം നാടിനും തലമുറയ്ക്കുമുണ്ടാകുന്ന അപകടങ്ങളെപ്പറ്റി ജനങ്ങളെ ബോധവാൻമാരാക്കണം. ലഹരി മരുന്ന് ഉപയോഗങ്ങളുടെ ദുരന്തങ്ങളും കരയിക്കുന്ന കഥകളും ലോകത്തിന്റെ മുന്നിൽ അവതരിപ്പിക്കണം. ഇതിനായി കിട്ടാവുന്ന അവസരങ്ങളെല്ലാം സഭാതലത്തിലും സ്കൂൾ പൊതുസ്ഥലങ്ങളിലും പ്രയോചനപ്പെടുത്തണം. സഭാതലത്തിൽ സഭയുമായി ബന്ധപ്പെട്ട ആരുംതന്നെ മദ്യ വ്യവസായവും ലഹരിവിരുദ്ധ ഉൽപ്പന്ന വില്പനശാലകളും നടത്തുന്നത് കർശനമായും താക്കീത് ചെയത് നിയന്ത്രിക്കണം.

മനുഷ്യന്റെ ശരീരത്തേയും മനസിനേയും ഒരേ സമയം അർബുദം പോലെ കാർന്നു തിന്നുന്ന മദ്യം മയക്കുമരുന്ന് എല്ലാ മഹാവിഷത്തെയും നാം ഓരോന്നായി തിരിച്ചറിഞ്ഞ് സ്വയം തീരുമാനമെടുത്ത് വലിച്ച് എറിയണം. നാം ഒരിക്കലും ഇത്തരം വസ്തുക്കൾ ഉപയോഗിക്കില്ലായെന്നും അതിനെ ഉപയോഗിക്കുവാൻ മറ്റുള്ളവരെ പ്രേരിപ്പിക്കുകയില്ലായെന്നും ദൈവിക വിശ്വാസത്തിൽ അതിഷ്ഠിതമായി ദൃഢപ്രതിജ്ഞ ചെയ്യണം. അങ്ങനെ അധർമ്മത്തിന്റെ മേൽ ദൈവീക ചൈതന്യം രൂപാന്തരപ്പെടുത്തി എടുക്കാൻ കഴിയും. ഇതിനായി ദൈവ അധിഷ്ഠിതമായി നമ്മുക്ക് ഒത്തൊരുമിച്ച് പ്രവർത്തിക്കാം ദൈവം നമ്മുടെ കരങ്ങളെ ശക്തിപ്പെടുത്തട്ടെ നമ്മുക്ക് ലഹരി വിമുക്ത ഭാരതം ഒന്നായിച്ചേർന്ന് സ്വപ്നം കാണാം.

# ഞാൻ



ഷാജു തേക്കിൻക്കാട്ടിൽ

എന്തു പ്രണയമായിരുന്നു
നിനക്കെന്നോട്...!
ജീവൻ പിടയുമ്പോഴും,
പരിഹാസചാട്ടയുയരുമ്പോഴും,
തോഴരോടിമറയുമ്പോഴും,
ചുണ്ടിൽ കയ്പ്പുകാടി
കലരുമ്പോഴും,
പെറ്റമ്മ ചാരത്തിരുന്നു
കരയുമ്പോഴും,
എന്തു പ്രണയമായിരുന്നു
നിനക്കെന്നോട്...!
ഒരു കല്യാണ വിരുന്നുശാലയിൽ
കണ്ണീർ തുടച്ച്
മാനം കാത്തതും,
ഇണ്ടുവീണുപോം
വിരലുചേർത്തു വച്ചായിടറുന്ന
ഹൃദയത്തിൽ തൊട്ട്
ശുദ്ധി വരുത്തിവിട്ടതും,
തന്നിലെ കാണാക്കുരിക്കിന്റെ
കൂട്ടിൽ തളച്ചതാം കൂനിന്റെ
കെട്ടഴിച്ചുനേർക്കാഴ്ചയാം
നിന്നെ കണിയായി പകർന്നതും നീ
അന്ധൻ കഥയറിഞ്ഞിട്ടും
ഇരുട്ടിൽ കഥയറിയാതാട്ടം
കണ്ടുറങ്ങിയതും ഞാൻ !
നീ ഹൃദയരക്തംകൊണ്ടെഴുതിയ
പ്രണയാക്ഷരങ്ങളിൽ
അറിയാതലിഞ്ഞിന്ന്
കാൽവരിച്ചൂട്ടിൽ
ഞാൻ നാട്ടിയ കുരിശിനെ
ഹൃദയത്തിൽപ്പേറി
കാത്തിരിപ്പൂ...
കണിയൊന്നു കാണുവാൻ...!



**In Fond Remembrance**



## Annamma George

**Thazhethil Chirakkonathu, Kadampanad**
**(12 July, 1935 - 11 April, 2018)**

**Loving Family**

Husband: **T.M. George**
Children: **Reena & Dr. Antony Mathew, Hema & Joseph John, Simi & Dr. Stephen Mathew, Tessy & Siby Joseph**
Grandchildren: **Amy & Koshy, Akash & Lisa, Rishi & Natasha, Remo & Kavya, Ronnie, Rohan and Kalpana, Rubin, Joe and Ann**
Great Grandchildren: **Justin and Maya, Vihaan**

